2006

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

Rs. 7



# മലങ്കരസഭ

# MALANKARASABHA

ജൂലൈ

പ്രകാശവീചികൾ താഴേക്കിറങ്ങി..
ശരീരത്തിന്റെ തേജോവലയങ്ങളെ തീവ്രതയോടെ
ജ്വലിപ്പിക്കുന്ന ബ്രഹ്മ സാന്നിദ്ധ്യം..
കാലങ്ങൾക്കു മുമ്പേ മൺമറഞ്ഞ ആത്മമയന്മാർ
തെളിഞ്ഞു വന്നു.
കണ്ടുനിന്ന ശിഷ്യഹൃദയങ്ങളിൽ എന്തുകിട്ടും?
എന്ന ചിന്തയിൽ നിന്നും വ്യത്യസ്തമായി കൊള്ളിയാന്റെ
ശക്തിയിലൊരു ബോധതാളം
ഇടുക്കു വഴികളിലൂടെ വീണ്ടും
ശിഷ്യ പദങ്ങളിലേക്ക്...

## ആഗസ്റ്റ് - 6
## കൂടാരപ്പെരുന്നാൾ



ദൈവം ആദ്യമനുഷ്യനിൽ ഊതിയ ജീവശ്വാസത്തെയും, തേജസ്സിനെയും
ദുഷിപ്പിക്കുന്ന മനുഷ്യന്റെ ലഹരി ചിന്ത...
ലോകത്തെ മയക്കിക്കിടത്തുന്ന മാഫിയാകൾ വാഴുമ്പോൾ...
അടുക്കാത്ത പാളങ്ങളായി നരജന്മങ്ങൾ.
ലഹരിയുടെ കെണികൾക്കെതിരെ
പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ
പ. ദിദിമോസ് പ്രഥമൻ ബാവാ പുറപ്പെടുവിച്ച
ഇടയലേഖനത്തിന് ശക്തി പകരാം.
കല്പന നമ്പർ 153/2006

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശ സമ്പൂർണ്ണനും ആയ
ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)
വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ
ആരൂഢനായിരിക്കുന്ന

# പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമൊസ് പ്രഥമൻ



നമ്പർ:153/2006

നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്ത് പട്ടക്കാരും പള്ളി കൈക്കാരന്മാരും മാനേജിംഗ് കമ്മറ്റി അംഗങ്ങളും ശേഷം ജനങ്ങളും കൂടിക്കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വ്!

കർത്താവിൽ പ്രിയരെ,

സമൂഹത്തിലെ തിന്മകളെക്കുറിച്ച് നാം ദിനംപ്രതി കേട്ടുകൊണ്ടിരിക്കുകയാണല്ലോ. മനുഷ്യ ശരീരത്തെ നശിപ്പിക്കുകയും അതുവഴി ഒരുവന്റെ സാമൂഹ്യ ജീവിതത്തിന് തടയിടുകയും ചെയ്യുന്ന ഒരു മഹാവ്യാധിയെപ്പറ്റി ഈ അടുത്തയിടെ നമുക്ക് കൂടുതലായി മനസ്സിലാക്കുവാൻ സാധിച്ചു. പാൻ മസ്സാലകൾ എന്ന വിളിപ്പേരിൽ നമ്മുടെ ദേശത്ത് പ്രചരിക്കുന്ന ലഹരിവസ്തു ദൂരവ്യാപകമായ ഫലങ്ങൾ ഉളവാക്കുന്നു എന്ന് ശാസ്ത്രലോകവും സാമൂഹ്യപ്രവർത്തകരും നമ്മെ ഓർമ്മിപ്പിക്കുന്നു. വായ്ക്കുള്ളിലും ആമാശയത്തിലും കാൻസർ പോലുള്ള തീരാരോഗങ്ങൾ ക്ഷണിച്ചുവരുത്തുന്ന പാൻമസ്സാലകൾ ഇന്ന് വിവിധ പേരുകളിൽ വിപണികളിൽ സുലഭമാണ്. വിവിധ വർണ്ണങ്ങളിൽ കടകളിൽ പ്രദർശിപ്പിക്കുന്ന ഇതിന്റെ ഉള്ളിൽ നിക്കോട്ടിൻ, ഹെറോയിൻ, തുടങ്ങിയ മാരക വിഷവസ്തുക്കൾ അടങ്ങിയിട്ടുണ്ടെന്ന് പഠനങ്ങൾ വ്യക്തമാക്കുന്നു. സ്കൂൾ, കോളേജ് വിദ്യാർത്ഥികളിൽ ഇതിന്റെ ഉപഭോഗം വർദ്ധിക്കുന്നു എന്നതിലും, കൂടുതൽ ബാല മരണങ്ങൾ റിപ്പോർട്ടു ചെയ്യുന്നതിലും നാം ഉത്ക്കണ്ഠാകുലനാണ്.

പ്രിയ മക്കളേ,

മനുഷ്യനെ കൊല്ലുന്ന ഈ വിഷവസ്തു വേണ്ടെന്ന് വയ്ക്കാൻ നാം തീരുമാനിക്കണം. സമൂഹത്തെ നേർവഴിക്ക് നടത്തേണ്ട സർക്കാരും, വാണിജ്യ സംഘടനകളും ഇതിനെ ഭക്ഷ്യസാധനങ്ങളുടെ പട്ടികയിൽ ഉൾപ്പെടുത്തിക്കഴിഞ്ഞു. ധർമ്മം സംരക്ഷിക്കേണ്ടവർ അധാർമ്മികരാകുന്ന കാഴ്ച; നമുക്ക് പോരാടേണ്ടത് ഈ വാഴ്ചകളോടും അധികാരങ്ങളോടുമാണ്. ഈ അവസരത്തിൽ പാൻ മസ്സാലകൾക്കെതിരെ പ്രവർത്തിക്കുന്ന വിദ്യാഭ്യാസ സുരക്ഷാ സമിതിയുടെ ശബ്ദത്തിന് നമുക്ക് ശക്തി പകരാം. ഈ സാമൂഹിക വിപത്തതിനെതിരെ ഇടവകതലത്തിൽ ബോധവത്ക്കരണവും മറ്റിതര പ്രവർത്തനങ്ങളും നടത്താൻ ശ്രമിക്കണമെന്ന് നാം പ്രത്യേകം ഓർമ്മിപ്പിക്കുന്നു. നമ്മുടെ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം ഈ വിപത്തിനെതിരെ പ്രവർത്തിക്കണമെന്ന് ജനറൽ സെക്രട്ടറിക്ക് നാം നിർദ്ദേശം കൊടുത്തിട്ടുണ്ട്.

നമ്മുടെ സ്കൂളുകളിലും ഭവനങ്ങളിലും ഇതിന്റെ ഉപഭോഗം കർശനമായും അവസാനിപ്പിച്ച് മനുഷ്യമനസ്സിനെയും ശരീരത്തെയും സ്വതന്ത്രമാക്കുവാൻ ഈ അവസരത്തിൽ നാം ആഹ്വാനം ചെയ്യുന്നു. ഈ ചിന്ത പ്രചരിപ്പിക്കുവാൻ ദൈവം നമുക്ക് ശക്തിയും ആത്മാവും നൽകട്ടെ എന്നും പ്രാർത്ഥിക്കുന്നു

ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും, അനുഗ്രഹങ്ങളും നിങ്ങളേവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ...........................

2006 ജൂൺ മാസം 8-ാം തീയതി
കോട്ടയം കാതോലിക്കേറ്റ്
അരമനയിൽ നിന്ന്.

# മലങ്കരസഭ

ലക്കം 7, പുസ്തകം 62

ജൂലൈ, 2006






### വരിസംഖ്യ

| | | |
|---|---|---|
| **ഇന്ത്യയിൽ** | | |
| ഒറ്റപ്രതി | : | 7 രൂപ |
| ഒരുവർഷം | : | 75 രൂപ |
| 4 വർഷം | : | 300 രൂപ |
| 10 വർഷം | : | 750 രൂപ |
| **വിദേശത്തേക്ക്** | | |
| ഒരു വർഷം | : | 600 രൂപ |


*Cover Design & Type Setting:-*

**M.S. Graphics, Devalokam.**


# CONTENTS

# ഉൾത്തുടിപ്പുകൾ




ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234

Fax : +91 481 2573234



# മറുപടി പറയേണ്ടി വരില്ലേ!

ഡി.ഡി. കൊസാംബിയുടെ വാക്കുകളിൽ ആരംഭിക്കട്ടെ: "ചരിത്രത്തെ തിരുത്തിക്കുറിക്കുന്നതാണ് അതെഴുതുന്നതിനേക്കാൾ തീർച്ചയായും പ്രധാനം; കാലാവസ്ഥയെപ്പറ്റി. വെറുതെ സംസാരിക്കുന്നതിനേക്കാൾ അതിനു വേണ്ടി എന്തെങ്കിലും ചെയ്യുന്നതാണ് കൂടുതൽ നല്ലതെന്നതുപോലെ....... ഈ അണുയുഗത്തിൽ മറ്റെന്തെങ്കിലും കൂടി ചെയ്തില്ലെങ്കിൽ ചരിത്രം മുഴുവൻ പെട്ടെന്നൊരു നിമിഷം അവസാനിച്ചേക്കുമെന്ന് ഇവർ ആശങ്കിക്കുന്നു."

തിളങ്ങുന്ന കണ്ണുകളുള്ള കുഞ്ഞുങ്ങളും തെളിഞ്ഞ ജലമുള്ള നദികളും അപൂർവ്വമായിക്കൊണ്ടിരിക്കുന്നു. അതിവേഗ ലോകം നമ്മെ ഭീതിപ്പെടുത്തിത്തുടങ്ങിയിരിക്കുന്നു. നമ്മുടെ സാംസ്ക്കാരിക ലോകത്തിൽ എവിടെയൊക്കെയോ കനൽ വീണിരിക്കുന്നു. എല്ലാവർക്കും വേണ്ടി ഒരുപോലെ ഒരു ചിത ഒരുങ്ങുന്നുണ്ട്. അതിന്റെ കനൽ ആളിപ്പടർന്ന് ഭാവിയില്ലാത്ത ഒരു തലമുറയായി നാം ആയിത്തീർന്നേക്കാമെന്നുള്ളത് അതിവിദൂരമായ ഒരു സാധ്യതയൊന്നുമല്ല. അടയാളങ്ങൾ ശ്രദ്ധിക്കുക: എഴുവയസ്സുള്ള ബാലികയെ പീഡിപ്പിച്ചുകൊന്ന പതിനാറുകാരനായ സക്കീറെന്നോ, അഞ്ചു വയസ്സുകാരിയെ കൊന്ന അനിലെന്നോ അടയാളങ്ങൾക്ക് വേണമെങ്കിൽ നമുക്കു പേരു കൊടുക്കാം. പക്ഷേ അടയാളങ്ങൾ അതിലവസാനിക്കുന്നില്ലല്ലോ. ഇത് വിരൽ ചൂണ്ടുന്നത് മറ്റാരിലേക്കുമല്ല, നമ്മിലേക്കുതന്നെയാണ്. നമ്മുടെ ഫലങ്ങൾ അനീതിയും അന്യായവുമാകുമ്പോൾ ഭയപ്പെടുക.

അസ്വസ്ഥമായ ഇടങ്ങൾ സൃഷ്ടിക്കുന്നത് അശുദ്ധിയാണ്. ബാല്യങ്ങളും കൗമാരങ്ങളും വഴിപിഴയ്ക്കുമ്പോൾ കുടുംബങ്ങളും സമൂഹവും പ്രതിസ്ഥാനത്താകുന്നുവെന്നത് വിസ്മരിച്ചുകൂടാ. വിവരലഭ്യതയുടെ അതിപ്രസരവും മാധ്യമവ്യവസായവും സ്വഭാവശുദ്ധിയൊഴികെ മറ്റെല്ലാം നേടിത്തരുന്നുണ്ട്. ചൈതന്യം മായുന്ന സമൂഹത്തിന്റെ ചിത്രമാണ് നാഷണൽ ക്രൈം ബ്യൂറോയുടെ സ്ഥിതിവിവരക്കണക്ക് വെളിപ്പെടുത്തുന്നത്: "കുറ്റകൃത്യങ്ങളുടെ കാര്യത്തിൽ കേരളം ഒന്നാം സ്ഥാനത്ത് നിൽക്കുന്നു. അതിൽ യുവാക്കളുടെ പങ്ക് വളരെ വലുതാണ്. നാല് മുതൽ പതിനഞ്ചുവരെ പ്രായമുള്ള കുട്ടികളിൽ ഉത്കണ്ഠയുടെ തോത് ക്രമാധീതമായി വർദ്ധിക്കുന്നു. മാനസിക ചികിത്സ തേടിയെത്തുന്നവരിൽ 40 ശതമാനവും പതിനഞ്ചുവയസ്സിൽ താഴെയുള്ളവരാണ്."

ഇത്തരമൊരു പശ്ചാത്തലത്തിൽ ക്രൈസ്തവ ബോധ്യം നമുക്ക് കൈമോശം വരാതിരിക്കട്ടെ.

i) ദൈവം വിശുദ്ധീകരിക്കുന്ന ജനനങ്ങൾ ഉണ്ടാകട്ടെ! ഒരു കുഞ്ഞു ആദ്യമായി ജനിക്കേണ്ടത് മാതാപിതാക്കളുടെ ഹൃദയത്തിലാണ്. ഉദരഫലം ദൈവത്തിന്റെ ദാനമാണെന്നറിയുക (സങ്കീ. 27:3). പിറക്കാനിരിക്കുന്ന പൈതലിനുവേണ്ടിയുള്ള നിരന്തരമായ പ്രാർത്ഥനയാണ് 'ജനിക്കുന്നതിനുമുമ്പെ ഞാൻ നിന്നെ വിശുദ്ധീകരിച്ചു' (യെരമ്യ 11:5) എന്ന ദൈവശബ്ദത്തിന് നിദാനം. പ്രാർത്ഥിക്കുന്ന മാതാവിന്റെ ഗർഭപാത്രത്തിലെ ശാന്തിയും സുരക്ഷിതത്വവും അനുഭവമായ ദിനങ്ങളുടെ സ്മരണയോടുകൂടി കുഞ്ഞുങ്ങൾ ജനിക്കട്ടെ. കുഞ്ഞുങ്ങൾക്ക് അമ്മമാർ നൽകുന്ന മുലപ്പാലിന്റെ വിശുദ്ധി നഷ്ടപ്പെടാതിരിക്കട്ടെ! അപ്പത്തിനു പകരം, കല്ലും മത്സ്യത്തിനു പകരം പാമ്പും മക്കൾക്ക് നൽകുവാൻ തയ്യാറാകുന്ന മാതാപിതാക്കളുടെ എണ്ണം വർദ്ധിക്കുമ്പോൾ മേൽ സൂചിപ്പിച്ച അടയാളങ്ങൾ സമൂഹത്തിൽ ഏറും.

ii) ശിശുക്കൾ സമാധാനത്തിന്റെ ഉടമകളാകട്ടെ! ദൈവരാജ്യം ആന്തരീക സമാധാനമാണെന്ന് നാം കേട്ടിരിക്കുന്നു. ദൈവഭക്തരായ സന്തതികളെയല്ലാതെ എന്താണ് ദൈവം ആഗ്രഹിക്കുന്നത്? (മലാഖി 2:15). ശിശുവിനു പ്രായപൂർത്തിയായ ശേഷം അവന് മാനസാന്തര സ്നാനം നൽകി സഭാ ജീവിതത്തിൽ പ്രവേശിച്ചാൽ മതിയെന്ന അപകടകരമായ വിശ്വാസങ്ങളെ സൂക്ഷിക്കുക. ശൈശവം മുതൽക്കേ വേർതിരിക്കപ്പെട്ടവരെന്ന ബോധ്യത്തിൽ കുഞ്ഞുങ്ങളെ വളർത്തുവാൻ നാം പരാജയപ്പെടുന്നുവെങ്കിൽ നമ്മെത്തന്നെയല്ലാതെ ആരെയും കുറ്റപ്പെടുത്തുവാൻ നമുക്കാവില്ല.

കുറ്റകൃത്യങ്ങൾ പെരുകുകയും ചെറുപ്പത്തിന് ചുവടുതെറ്റുകയും ചെയ്യുന്നത് കണ്ടിട്ടും ഭീകരമായ നിശബ്ദത പുലർത്തുന്ന ക്രൈസ്തവ സഭകൾക്ക് ഇന്ന് മരണത്തിന്റെ തണുപ്പനുഭവപ്പെടുന്നില്ലേ? മറുപടി പറയേണ്ടി വരില്ലേ...!

പണിക്കരച്ചൻ



മ
ഹാ
പു
രോ
ഹി
ത
സ
ന്ദേ
ശം

വാത്സല്യമക്കളേ,

ബലഹീനനായ നാം ഇപ്പോൾ നിങ്ങൾക്കെഴുതുന്നത് അമേരിക്കയിൽ നിന്നാണ്. അവിടെയുള്ള നമ്മുടെ വാത്സല്യഭാജനങ്ങളായ ആത്മിക മക്കളുടെ അതിരറ്റ സ്നേഹവും സൽക്കാരങ്ങളുമൊക്കെ നമ്മെ അത്യധികം സന്തോഷിപ്പിക്കുന്നു. വിദൂരദേശത്തായിരുന്നിട്ടും നമ്മുടെ നാടിനോടുള്ള സ്നേഹമോ പരിശുദ്ധ സഭയോടുള്ള ഭക്തിയോ നഷ്ടമാകാത്ത സഭാ മക്കളുടെ ജീവിതക്രമം ബലഹീനനായ നമ്മുടെ ആത്മസന്തോഷം വർദ്ധിപ്പിക്കുന്നു. ദൈവത്തിന്റെ കരുണയ്ക്കായി സ്തുതി.

ജൂലൈ മാസം നമ്മുടെ പിതാവായ മാർത്തോമ്മാ ശ്ലീഹായുടെ ദുഖ്റോനോയോട് ചേർന്ന് പ. സഭയുടെ മിഷൻ പ്രവർത്തനങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുന്ന അവസരം കൂടിയാണല്ലോ. ഭാരതത്തിൽ പ. മാർത്തോമ്മാ ശ്ലീഹാ ആരംഭിച്ച പ്രേഷിത ദൗത്യം അദ്ദേഹം സ്ഥാപിച്ച സഭയുടെ മക്കൾ എന്ന നിലയിൽ നിർവിഘ്നം തുടർന്നുകൊണ്ടു പോകേണ്ടത് നമ്മുടെ ഉത്തരവാദിത്വമാണ്. ദൈവത്തിന്റെ അളവറ്റ കൃപയാൽ നമ്മുടെ സഭയുടെ മിഷൻ പ്രവർത്തനങ്ങൾ ഓരോ വർഷം കഴിയും തോറും പുരോഗമിച്ചുകൊണ്ടിരിക്കുന്നു എന്നതിൽ നമുക്ക് ദൈവത്തെ നന്ദിയോടെ സ്തോത്രം ചെയ്യാം. കേരളത്തിനകത്തും ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിലുമായി നടന്നുകൊണ്ടിരിക്കുന്ന മിഷൻ പ്രവർത്തനങ്ങളിലൂടെ യേശുക്രിസ്തുവിന്റെ അതുല്യ സ്നേഹം ഭാരതീയർക്ക് പകർന്നു നൽകുവാൻ കഴിയുന്നത് അഭിമാനത്തോടും ആത്മീയാനുഭവത്തോടും നാം ഉൾക്കൊള്ളണം.

മിഷൻ പ്രവർത്തനങ്ങൾക്കുള്ള പ്രധാന വരുമാനം മിഷൻ സൺഡേ കവർ പിരിവാണല്ലോ. ഓരോ വർഷം കഴിയും തോറും കവർ പിരിവിൽ വർദ്ധനവുണ്ടാകുന്നു എന്നത് സഭാമക്കളായ നിങ്ങളുടെ ഏവരുടെയും മിഷൻ താല്പര്യത്തെയാണ് കാണിക്കുന്നത്. എന്നാൽ സഭയിലെ പകുതിയോളം ഇടവകകൾ ഇപ്പോഴും മിഷൻ സൺഡേ കവർ പിരിവിൽ സഹകരിക്കുന്നില്ല എന്നത് നമ്മെ വേദനിപ്പിക്കുന്നു. നിർബ്ബന്ധമായും എല്ലാ പള്ളികളിലും മിഷൻ സണ്ടേ കവർ പിരിവിൽ ആത്മാർത്ഥമായി സഹകരിക്കണമെന്ന് സ്നേഹപൂർവ്വം നാം നിങ്ങളെ ഓർപ്പിക്കുന്നു.

വാത്സല്യമക്കളേ,

നമ്മെക്കുറിച്ചുള്ള ദൈവത്തിന്റെ പദ്ധതിയും അനുഗ്രഹവും നാമേവരും വിശുദ്ധരായി ജീവിച്ച് ദൈവീകരണം പ്രാപിക്കുക എന്നുള്ളതാണ്. ഇതു നമ്മുടെ ജീവിതത്തിൽ സാദ്ധ്യമാകുവാനായി ദൈവം തന്റെ പരിശുദ്ധാത്മാവിനെ നമുക്ക് നൽകിയിട്ടുമുണ്ട്. പരിശുദ്ധാത്മ വരങ്ങൾ ഉള്ളവരായി നാം ആത്മഫലം പുറപ്പെടുവിക്കുമ്പോൾ അതു വിശുദ്ധിയുടെ പൂർണ്ണതയായി മാറും. സഭയുടെ മിഷൻ പ്രവർത്തനങ്ങൾ പരിശുദ്ധാത്മ ഫലമായ സ്നേഹത്തിന്റെ അടിസ്ഥാനത്തിൽ വളരുമ്പോൾ സഭയും വിശുദ്ധിയുടെ പൂർണ്ണത പ്രാപിക്കും. ഈ സത്യം മനസ്സിലാക്കി നമുക്കു മുന്നോട്ടു പ്രയാണം ചെയ്യാം. തീർച്ചയായും ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മെ സഹായിക്കും. ദൈവം നിങ്ങളെ ഏവരെയും അനുഗ്രഹിക്കട്ടെ.

# ഡാവിഞ്ചികോഡും വിവാദങ്ങളും

ഫാ. ജോർജ് പയ്യംമ്പള്ളിൽ

ചരിത്ര വസ്തുതകൾക്ക് വിരുദ്ധമായി യേശുക്രിസ്തു മഗ്ദലന മറിയത്തെ വിവാഹം ചെയ്തെന്ന പ്രമേയമാണ് മത വികാരങ്ങൾക്ക് മുറിവേല്പിച്ചിരിക്കുന്നത്. ലിയനാ ഡോ ഡാവിഞ്ചി എന്ന വിശ്വചിത്രകാരന്റെ അവസാനത്തെ അത്താഴം എന്ന വിഖ്യാത ചിത്രത്തിൽ ക്രിസ്തുവിന്റെ ശിഷ്യരിൽ ഒരാളായി മഗ്ദലന മറിയത്തേയും ഉൾപ്പെടുത്തി എന്ന് നോവലിസ്റ്റു പറയുമ്പോൾ, കല കലാഭാസമായി മാറിപ്പോകുന്നു. അന്ത്യ അത്താഴത്തിൽ ക്രിസ്തുവിന്റെ സമീപത്ത് ഇരിക്കുന്നത് വി. യോഹന്നാൻ ആണെന്ന് നമുക്കു സംശയമില്ല. നവോത്ഥാന കാലത്തെ എല്ലാ ചിത്രകാരന്മാരും യോഹന്നാനെ നീണ്ട മുടിയുള്ള യുവാവായിട്ടാണ് വരച്ചിരിക്കുന്നത്. ബ്രൗണിന്റെ വാദങ്ങളെ നിഷേധിക്കുന്ന നിരവധി പുസ്തകങ്ങളും വിപണിയിൽ എത്തിയിട്ടുണ്ട്.

ഹാർവാഡ് സർവ്വകലാശാലയിലെ ശാസ്ത്ര പ്രൊഫസർ റോബർട്ട് ലാങ് ഡൗണിന്റേയും ഫ്രഞ്ച് പോലീസിലെ ഗൂഢ ഭാഷാ വിദഗ്ധനായ സോഫിനെവ്യൂവിന്റേയും ജീവിതത്തിലെ ഇരുപത്തിനാലു മണിക്കൂറുകളാണ് നോവലിൽ വിവരിക്കുന്നത്. പാരീസിലെ ല്യൂവർ മ്യൂസിയത്തിലെ ക്യൂറേറ്റർ ജാക്വാസ് സൗണിയർ ദുരൂഹമായി കൊല്ലപ്പെടുന്നു. മഗ്ദലന മറിയവുമായുള്ള ബന്ധം തെളിയിക്കുന്ന രേഖകൾ 'ദ പ്രയറി ഓഫ് സിയോൺ' എന്ന രഹസ്യ സമൂഹം സൂക്ഷിച്ചു വച്ചിരുന്നു എന്നും കൊല്ലപ്പെട്ട സൗണിയർ ഈ സമൂഹത്തിന്റെ പരമാധ്യക്ഷനായിരുന്നു എന്നും **'ഓപസ് ഡീ'** എന്ന തീവ്രവാദ ക്രിസ്ത്യൻ മതവിഭാഗം യേശു ക്രിസ്തുവിന്റെ ദൈവീക പരിവേഷം ചോദ്യം ചെയ്യപ്പെടാതിരിക്കുവാൻ സൗണിയറെ വധിച്ചതാണെന്നും പറയുന്നു. ഈ അന്വേഷണത്തിന്റെ ഭാഗമായി ലാങ്ഡണും സോഫിയും ലണ്ടനിൽ എത്തുന്നു. ഈ അന്വേഷണ പ്രയാണവും കിട്ടിയ അറിവുമാണ് കഥയുടെ ശേഷഭാഗം.

യേശുക്രിസ്തു സ്വയം അവകാശപ്പെട്ടതുപോലെ 'ഞാൻ തന്നെ സത്യം' എന്ന് വിശ്വസിക്കുന്നവർക്ക് ഇതുകേട്ട് ഭയപ്പെടേണ്ടതില്ല. ഗ്രീക്ക് ഓർത്തഡോക്സ് സഭാംഗമായ കസാൻദ് സാക്കീസിന്റെ 'അന്തിമ പ്രലോഭനം' പി. എം. ആന്റണിയുടെ 'ക്രിസ്തുവിന്റെ ആറാം തിരുമുറിവ്' എന്ന നാടകം തുടങ്ങിയവയൊക്കെ സത്യത്തെ വളച്ചൊടിച്ച് സെൻസേഷനൽ ആക്കിയെങ്കിലും ചരിത്ര സത്യത്തെ കുഴിച്ചു മൂടുവാൻ സാധിച്ചുവോ? യേശുവിനെ ഹീനമായ രീതിയിൽ നഗ്നമായി ക്രൂശിൽ തറച്ചുകൊന്നതിനേക്കാൾ അപമാനിക്കാൻ ആവില്ലല്ലോ..? ഇതുമായി ബന്ധപ്പെട്ട ചില പ്രശ്നങ്ങൾ ഹ്രസ്വമായി ഇവിടെ ചർച്ച ചെയ്യുന്നു.

1. ആവിഷ്ക്കാര സ്വാതന്ത്ര്യം

ഇതു വളരെ സങ്കീർണ്ണമായ പ്രശ്നമാണ്. ബൈബിൾ വ്യാഖ്യാനം, മനുഷ്യ ദർശനം, പൗരസ്വാതന്ത്ര്യം, കല, തത്വചിന്ത, സൗന്ദര്യ ശാസ്ത്രം തുടങ്ങിയ ഒട്ടേറെ വിഷയങ്ങളുമായി ബന്ധപ്പെട്ട വിഷയമാണ്. പ്രധാന പ്രശ്നം ചരിത്ര പുരുഷന്മാരെ സംബന്ധിച്ച് ചരിത്ര വസ്തുതകൾക്കു വിപരീതമായി മതമൂല്യങ്ങൾക്കും മതവികാരങ്ങൾക്കും മുറിവേ

സഞ്ചാര സ്വാതന്ത്ര്യം അടിസ്ഥാന സ്വാതന്ത്ര്യങ്ങളിൽ ഒന്നാണെങ്കിലും മറ്റുള്ളവരുടെ വഴി മുടക്കിയുള്ള സഞ്ചാര സ്വാതന്ത്ര്യം അനുവദനീയമാണോ? സ്വാതന്ത്ര്യം യഥാർത്ഥ സ്വാതന്ത്ര്യമാകുന്നത് എല്ലാവരുടേയും സ്വാതന്ത്ര്യം ഭദ്രമാകുമ്പോഴാണ്. ഒരുവന്റെ സ്വാതന്ത്ര്യത്തിന്റെ നീളം അപരന്റെ മൂക്കിൻ തുമ്പുവരെ മാത്രമാണ്. പൊതുസ്ഥലങ്ങളിലും ചുവരുകളിലും മറ്റു അശ്ലീല ചിത്രങ്ങൾ വരച്ച് അ
അനുഭവിക്കുന്നവരെ ന
ഇതിനെ ഒരു രീതിയിലു
മെന്നല്ലാതെ കലാ
സ്വാതന്ത്ര



ല്പിക്കുന്ന രീതിയിൽ സാഹിത്യ രചന നടത്തുവാനുള്ള സ്വാതന്ത്ര്യം കലാകാരനുണ്ടോ? ഇതിനുള്ള ഉത്തരം അന്വേഷിക്കുമ്പോൾ കലാകാരന്റെ കർത്തവ്യം, ലക്ഷ്യം എന്തൊക്കെ എന്ന് നിർവ്വചിക്കേണ്ടതായി വരും. കലാകാരന്റെ ലക്ഷ്യം നന്മയുടെ വഴിക്ക് മനുഷ്യകുലത്തെ നയിക്കുകയാണ്. തിന്മ ചെയ്യുവാൻ പ്രേരണ നൽകുന്ന സൃഷ്ടി കലയല്ല, കലാഭാസമാണ്. ലോകത്തിലെ ആദ്യ സാഹിത്യ നിരൂപകനായ പ്ലേറ്റോ തന്റെ ആദർശ റിപ്പബ്ലിക്കിൽ നിന്ന് കലാകാരന്മാരെ പുറത്താക്കണമെന്ന് നിർദ്ദേശിച്ചതിന്റെ കാരണം അന്നത്തെ കലാകാരന്മാർ സീയൂസ് തുടങ്ങിയ ദേവന്മാരേയും മറ്റും മനുഷ്യരുടെ നിലവാരത്തിലേക്ക് താഴ്ത്തി മാനുഷിക ദൗർബല്യങ്ങൾ അവരിൽ ആരോപിച്ചു എന്നതാണ്. പരിമിതികളില്ലാത്ത സ്വാതന്ത്ര്യം, സ്വാതന്ത്ര്യ നിഷേധത്തിലാണ് ചെന്നെത്തുക. കലാകരനും സാമൂഹ്യ ജീവിയായതുകൊണ്ട് സമൂഹം അതിന്റെ നിലനില്പിനും വളർച്ചക്കും വേണ്ടി ഏർപ്പെടുത്തിയിട്ടുള്ള നിയമങ്ങൾക്കകത്തുനിന്നുകൊണ്ടേ പ്രവർത്തിക്കാവൂ. സഞ്ചാര സ്വാതന്ത്ര്യം അടിസ്ഥാന സ്വാതന്ത്ര്യങ്ങളിൽ ഒന്നാണെങ്കിലും മറ്റുള്ളവരുടെ വഴി മുടക്കിയുള്ള സഞ്ചാര സ്വാതന്ത്ര്യം അനുവദനീയമാണോ? സ്വാതന്ത്ര്യം യഥാർത്ഥ സ്വാതന്ത്ര്യമാകുന്നത് എല്ലാവരുടേയും സ്വാതന്ത്യം ഭദ്രമാകുമ്പോഴാണ്. ഒരുവന്റെ സ്വാതന്ത്ര്യത്തിന്റെ നീളം അപരന്റെ മൂക്കിൻ തുമ്പുവരെ മാത്രമാണ്. പൊതുസ്ഥലങ്ങളിലും ചുവരുകളിലും മറ്റും അശ്ലീല ചിത്രങ്ങൾ വരച്ച് ആനന്ദം അനുഭവിക്കുന്നവരെ നാം കണ്ടിട്ടില്ലേ. ഇതിനെ ഒരു രീതിയിലുള്ള മാനസിക രോഗമെന്നല്ലാതെ കലാകാരന്റെ ആത്മാവിഷ്കാര സ്വാതന്ത്ര്യമായി ആരും കാണുകയില്ല.

2. പുനഃസൃഷ്ടിയും പുനഃരവതരണവും

പുനഃസൃഷ്ടിയും പുനഃരവതരണവും സാഹിത്യത്തിൽ സാധാരണയാണ്. ഏതൊരു പഴയ കഥാപാത്രത്തേയും സ്വന്തമായ ഭാവനക്കനുസരണമായി പുനഃസൃഷ്ടിക്കുവാൻ സ്വാതന്ത്ര്യമുണ്ടെന്നു പറയുമ്പോൾ രണ്ടു കാര്യങ്ങൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. പുനഃസൃഷ്ടി നടത്തുമ്പോൾ കഥാപാത്രങ്ങളിലെ സ്ഥിര ഭാവത്തെ വ്യത്യാസപ്പെടുത്തുവാൻ സാധ്യമല്ല. അങ്ങനെ ചെയ്യുമ്പോൾ സൃഷ്ടിക്കപ്പെടുന്ന കഥാപാത്രം പൂർവ്വകഥാപാത്രമേ അല്ലാതായിതീരുന്നു. അപ്പോൾപ്പിന്നെ പുനഃസൃഷ്ടിയെന്ന് പറയാൻ ആവില്ലല്ലോ. വിവാഹത്തിന്റെ പവിത്രതയും ലൈംഗിക സദാചാരത്തിന്റെ ആവശ്യകതയും ശക്തമായ ഭാഷയിൽ പഠിപ്പിച്ച യേശുവിനെ ഡാവിഞ്ചി കോഡിൽ അതിനു വിപരീതമായി അവതരിപ്പിക്കുമ്പോൾ പുനഃസൃഷ്ടിക്കപ്പെട്ട യേശു ചരിത്രത്തിൽ ജീവിച്ച യേശുവല്ല. രണ്ടാമത്തെ കാര്യം സ്കോട്ട് എ. ജയിംസ് തന്റെ 'മേക്കിംഗ് ഓഫ് ലിറ്ററേച്ചർ' എന്ന പുസ്തകത്തിൽ പറയുന്ന കാര്യമാണ്. പൂർണ്ണതയുടെ നിറവായ ഈശ്വരന് കലയിൽ രക്ഷകനായി പ്രത്യക്ഷപ്പെടാം എന്നാൽ കഥാ പുരുഷനോ നായകനോ ആവാൻ സാധ്യമല്ല. അങ്ങനെ ഒരാളുടെ ജീവചരിത്രം എഴുതാമെന്നല്ലാതെ അദ്ദേഹത്തെ കേന്ദ്രമാക്കി നോവലോ, നാടകമോ രചിക്കുവാൻ സാധ്യമല്ല. അവരിൽ **'ട്രാജിക് ഫ്ളോ'** എന്ന ദുരന്ത പരാജയം ഇല്ല. നോവലിലോ നാടകത്തിലോ പുനഃസൃഷ്ടി നടത്തുന്നവർ അവരിൽ ന്യൂനത ആരോപിക്കുന്നു. അതാണ് ഡാവിഞ്ചികോഡിലും നടത്തിയിരുന്നത്. അങ്ങനെ ചെയ്യുമ്പോൾ യേശു യേശുവല്ല യൂദാസായി മാറും. എപ്പിസ്ക്കുലസും സോഫോക്ലിസും ഒക്കെ യവന പുരാണങ്ങളിൽ നിന്ന് കഥാപാത്രങ്ങളെ സ്വീകരിച്ചിട്ടുണ്ട്. എന്നാൽ പുരാണ കഥാപാത്രത്തിന്റെ സ്വഭാവത്തിന് നിരക്കുന്ന രീതിയിലേ പുനഃസൃഷ്ടി നടത്തിയിട്ടുള്ളൂ. സാഹിത്യ ചരിത്രം പരിശോധിച്ചാൽ ഷേക്സ്പിയർ, ബർണാഡ്ഷാ തുടങ്ങിയ വലിയ സാഹിത്യകാരന്മാർ ഒക്കെ പുനഃസൃഷ്ടി നടത്തിയിട്ടുണ്ടെങ്കിലും അവരുടെ അടിസ്ഥാന ഭാവങ്ങൾക്കു മാറ്റം വരുത്തിയിട്ടില്ല.

3. ക്രൈസ്തവ പ്രതികരണം

സാമൂഹ്യ ജീവിതത്തിന്റേയും കലയുടേയും മര്യാദയും അടിസ്ഥാന സങ്കല്പങ്ങളും തെറ്റിച്ച് ഡാവിഞ്ചികോഡുപോലുള്ള കൃതികൾ ബെസ്റ്റ് സെല്ലറായി മാറുമ്പോൾ ക്രൈസ്തവരുടെ പ്രതികരണം എങ്ങനെയായിരിക്കണം. മുല്ലാ ഉമറിന്റെ നേതൃത്വത്തിലുള്ള താലിബാൻ അഫ്ഗാനിസ്ഥാൻ ഭരിച്ചിരുന്നപ്പോൾ ബാമിയൻ കുന്നുകളിലെ രണ്ടായിരം വർഷം പഴക്കമുള്ള ബുദ്ധപ്രതിമകൾ ഡയനാമിറ്റ് വച്ച് 2001 മാർച്ച് മാസത്തിൽ തകർത്തു. പക്ഷെ, ചൈന, ജപ്പാൻ, തായലാൻഡ്, ശ്രീലങ്ക തുടങ്ങിയ രാജ്യങ്ങളിലായി കോടിക്കണക്കിനുള്ള ബുദ്ധമത വിശ്വാസികളാരും തന്നെ ഒരാക്രമണത്തിന് മുതിർന്നില്ല. അവർ പ്രകടിപ്പിച്ച സഹിഷ്ണുതയാണ് ബുദ്ധൻ തകർന്നു പോയിട്ടില്ലെന്ന് തെളിയിച്ചത്. വിശുദ്ധ വചനം ചുറ്റിയ തലയിൽ ബോംബും വച്ചുകൊണ്ട് പോകുന്നയാളായും കണ്ണുമാത്രം തുറന്നിട്ട പർദ്ദ ധരിച്ച രണ്ടു സ്ത്രീകളുടെ മുന്നിൽ വാൾ വീശി യുദ്ധ സന്നദ്ധനായി നിൽക്കുന്നവനായും, ചാവേറുകൾക്ക് സ്വർഗ്ഗത്തെക്കുറിച്ച് സുവിശേഷം അറിയിക്കുന്നവനായും പ്രവാചകനെ ചിത്രീകരിച്ചുകൊണ്ട് ഡാനിഷ് പത്രം കഴിഞ്ഞ സെപ്റ്റംബറിൽ കാർട്ടൂണുകൾ പ്രസിദ്ധീകരിച്ചപ്പോൾ എത്ര അസഹിഷ്ണുതയോടെയാണ് ലോകത്തെ 130 കോടി മുസ്ലീം ലോകം പ്രതികരിച്ചതെന്ന് നാം കണ്ടു. യേശുവിന്റെ ക്രൂശിലെ സഹനത്തെ ഉച്ചത്തിൽ ഘോഷിക്കുന്ന സഭ ഇതുപോലെ അവഹേളിക്കപ്പെടുമ്പോൾ എങ്ങനെ പ്രതികരിക്കുന്ന എന്നത് ചരിത്രത്തിന്റെ താളുകളിൽ മായാത്ത മുദ്രകൾ പതിപ്പിക്കുമെന്നത് നമ്മൾ മറക്കരുത്.

4. സ്വയ വിമർശനത്തിനുള്ള അവസരം

പ്രതിസന്ധികളുടെ കാലങ്ങളെ സ്വയവിമർശനത്തിനുള്ള അവസരമായി ഉപയോഗിക്കുന്നവർക്ക് വളരുവാനുള്ള അവസരമായി പ്രയോജനപ്പെടുത്തുവാൻ സാധിക്കും. നാനൂറു പേജുകൾക്കടുത്തുള്ള ഈ നോവലിന്റെ നല്ലൊരംശം സ്ത്രീയുടെ പ്രാധാന്യത്തെപ്പറ്റിയും സ്ത്രീക്കെതിരെയുള്ള ചൂഷണങ്ങളെപ്പറ്റിയും പറയുവാനാണ് നീക്കിവച്ചിരിക്കുന്നത്. പുരുഷ മേധാവിത്വമുള്ള സഭയുടെ നിലനില്പിന് ഭീഷണിയാകുമെന്ന് തോന്നിയപ്പോൾ മുതൽ സഭ സ്ത്രീയെ തുച്ഛീകരിക്കുവാൻ തുടങ്ങി എന്ന രീതിയിലുള്ള നോവലിസ്റ്റിന്റെ വിവരണം നമുക്ക് സ്വയ വിമർശനത്തിനുള്ള വെല്ലുവിളി ഉയർത്തുന്നു. സ്ത്രീകൾക്ക് യാതൊരു വിലയുമില്ലാതിരുന്ന യഹൂദാ മതസാമൂഹ്യ വ്യവസ്ഥിതിയിൽ യേശു എത്ര വലിയ മാറ്റമുണ്ടാക്കി എങ്കിലും തുടർന്നുള്ള സഭയുടെ ചരിത്രത്തിൽ ഈ രീതിയിലുള്ള സാമൂഹ്യമാറ്റത്തിന് ഉപകരണമായിത്തീ

രുവാൻ സഭക്ക് എത്രമാത്രം സാധിച്ചിട്ടുണ്ട് എന്ന് സ്വയ വിമർശനം നടത്തുവാൻ സാധിക്കണം. പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമായിരുന്ന യേശുവിന്റെ മാനുഷിക വശം മറന്ന് ദൈവീകവശത്തിനു മാത്രം ഊന്നൽ നൽകുക വഴി സഭയുടെ ആധ്യാത്മികത യിൽ ഭൗതീക ജീവിത പ്രശ്നങ്ങൾ ലഘൂകരിക്കപ്പെ ടുന്നതിനെതിരേയുള്ള പ്രതിഷേധവും ഈ നോവ ലിൽ പ്രതിധ്വനിക്കുന്നത് സ്വയവിമർശനത്തിനുള്ള ചോദ്യമാകേണ്ടതാണ്.

5. കച്ചവട മനസ്ഥിതി

കല, മതം, രാഷ്ട്രീയം, ശാസ്ത്രം ഇവയ്ക്കെല്ലാം പണ്ട് മൂല്യങ്ങളും സാമൂഹ്യ പ്രതിബദ്ധതയും ഉണ്ടാ യിരുന്നു. എന്നാൽ, ഇന്ന് എല്ലാറ്റിനേയും നിയന്ത്രി ക്കുന്നത് പണമായിരിക്കുന്നു. "നാണംകെട്ടും പണം നേടിയാൽ നാണക്കേടാപ്പണം തീർത്തുകൊള്ളും" എന്ന മട്ടിലാണ് ഇവയുടെ എല്ലാം ഗതി. സൽമാൻ റുഷ്ദി "The Satanic Verses (1988)" എഴുതിയപ്പോൾ പ്രതിഷേധം അക്രമാസക്തമായി കുറേക്കാലം അദ്ദേ ഹത്തിന് ഒളിവിൽ പാർക്കേണ്ടി വന്നെങ്കിലും കണ ക്കില്ലാതെ പണവും പ്രശസ്തിയും നേടി. ഇതു കണ്ട് കിസ്സ എന്ന ഈജിപ്ത് എഴുത്തുകാരിയും നബിയെ നിന്ദിച്ചുകൊണ്ട് നോവൽ എഴുതി. എന്നാൽ അതിനെ നിരാകരിക്കാതെ വിഷയം തള്ളിക്കളഞ്ഞതുകൊണ്ട് ഒരു പതിപ്പുപോലും പുസ്തകം വിറ്റില്ല.

ഡാവിഞ്ചി കോഡുപോലുള്ള കൃതികൾ ഇതിനു മുൻപും ഉണ്ടായിട്ടുണ്ട്. ഇനിയും ഉണ്ടാകുകയും ചെയ്തേക്കാം. ആവിഷ്കാര സ്വാതന്ത്ര്യത്തിന്റെ പേരിൽ അരങ്ങേറുന്ന കലാഭാസത്തേയും ഇതിന്റെ യൊക്കെ പിൻപിലുള്ള കച്ചവടക്കണ്ണിനേയും ബോധ്യ പ്പെടുത്തുവാൻ ശ്രമിക്കുകയല്ലാതെ വൈകാരിക പ്രതി കരണത്തിന് ശ്രമിക്കുന്നവർ യേശു പറഞ്ഞത് ഓർക്കുന്നത് നന്നായിരിക്കും: "യേരുശലേം പുത്രി മാരെ നിങ്ങൾ എന്നെ ഓർത്ത് കരയേണ്ട" ❖



മലങ്കര സഭാ മാസിക

**ചരിത്ര ലേഖനങ്ങൾ...**



പുസ്തകം 27, ഫെബ്രുവരി 1972, ലക്കം 18

# കുർബാന ക്രമം

*- ഫാ. പി. എം. ഫീലിപ്പോസ്*

**കുർബാന കാണുമ്പോൾ നമസ്ക്കരിക്കേണ്ടും ക്രമങ്ങൾ**

പള്ളിക്കകത്തു കരേറുമ്പോൾ ചൊല്ലേണ്ടത്. ബാവായും പുത്രനും റൂഹാ ക്കുദിശ്ശായും നാമത്താലെ ആമ്മേൻ. ഇതുചൊല്ലി കുരിശ്ശു വരച്ചതിന്റെ ശേഷം ബെലസ്സൻ ദൈവം തമ്പുരാൻ ശുദ്ധമാകപ്പെട്ടവനാകുന്നു, ശുദ്ധമാകപ്പെട്ട വനാകുന്നു, ശുദ്ധമാകപ്പെട്ടവനാകുന്നു. തന്റെ സ്തുതികളിൽ നിന്ന് ആകാ ശവും ഭൂമിയും നിറയപ്പെട്ടതാകുന്നു. ഒയരങ്ങളിൽ സ്തുതി. തമ്പുരാന്റെ തന്റെ തിരുനാമത്താലെ വന്നു വരുന്നുയെന്നയവൻ വാഴ്ത്തപ്പെട്ടവനാകു ന്നു. ഒയരങ്ങളിൽ സ്തുതി. ഇതു ചൊല്ലി വന്ദിച്ചതിന്റെ ശേഷം തമ്പുരാനെ നീ ശുദ്ധമാക്കപ്പെട്ടവനാകുന്നു. ബലസ്സനെ നീ ശുദ്ധമാകപ്പെവനാകുന്നു. മരണം കൂടാത്തവനെ നീ ശുദ്ധമാകപ്പെട്ടവനാകുന്നു. ഞങ്ങൾക്കുവേണ്ടി കുരിശ്ശിൽ തൂങ്ങപ്പെട്ടുയെന്നയ്പനെ ഞങ്ങടെ മേൽ നീ അനുഗ്രഹിക്ക പ്പെടുകാ. ഇങ്ങനെ മൂന്നുവട്ടം ചൊല്ലി കുമ്പിട്ടതിന്റെ ശേഷം ഞങ്ങടെ കർത്താവെ ഞങ്ങടെ മേൽ നീ അനുഗ്രഹിക്കപ്പെടുക. ഞങ്ങടെ കർത്താവേ നീ കരുണ ചെയ്ത് ഞങ്ങടെ മേൽ അനുഗ്രഹിക്കപ്പെടുക. ഞങ്ങടെ കർത്താവെ, ഞങ്ങളുടെ നമസ്ക്കാരവും ഞങ്ങടെ ചിറ്റാണ്മയും നീ കൈക്കൊണ്ട് ഞങ്ങടെ മേൽ നീ അനുഗ്രഹിക്കപ്പെടുക. തമ്പുരാനെ നിനക്കു സ്തുതി, സൃഷ്ടിക്കുന്നവനെ നിനക്കു സ്തുതി. ദോഷത്താളരായ നിന്റെ അടിയാർക്ക് മനഗുണം ചെയ്യുന്നുയെന്ന മിശിഹാ തമ്പുരാനെ നിനക്കു സ്തുതി. ബാറക്മോർ. ഇതിന്റെ ശേഷം ഒരു ആകാശ്ശങ്ങളിൽ, ഇരിക്കുന്നതും ഒരു നന്മ നിറഞ്ഞ മറിയവും ചൊല്ലിയ ശേഷം ചൊല്ലേണ്ടത്.

തമ്പുരാനെ നിന്റെ വീട്ടിനു ഞാൻ പുക്കു, നിനക്കൊള്ള സംഹാസനത്തും മുന്നൽ ഞാൻ വന്ദിച്ചു. ആകാശ്ശത്തിന്നടുത്ത രാജാവെ നിന്നോടു ഞാൻ പിഴച്ചതൊക്കെ എന്നോടു നീ പൊർത്ത് കൊള്ളണമെ.

കുർബാനയ്ക്കു കേറി പട്ടക്കാരൻ ബസലോസമ്മെ ചൊല്ലുമ്പോൾ ചൊല്ലേണ്ടത്.

ആകാശ്ശത്തിന്നടുത്ത ബാവായുടെ തനിയൻ പുത്രനും നിന്റെ തിരുവചനവും രാജാവുമായ എന്റെ കർത്താവെ നിന്നെ പെറ്റുയെന്ന അമ്മയുടെ നമസ്ക്കാ രത്താലെയും നിന്റെ അശുദ്ധമാകപ്പെട്ടവരൊക്കെയുടെ നമസ്ക്കാരങ്ങളാ ലെയും നിന്നെ ഞാൻ വാഴ്ത്തുവെൻ. തന്റെ വർഗ്ഗത്തിൽ മരണം കൂടാത്ത വൻ താനാകുന്നുയെന്നയവൻ മാനുഷ വർഗ്ഗമൊക്കെയുടെ ഉയിർപ്പുകൾക്കു വേണ്ടിയും രക്ഷക്കുവേണ്ടിയും തന്റെ നന്മയാലെ വന്നു താൻ കൈക്കൊണ്ടു ശുദ്ധമാകപ്പെട്ടവളും സ്തുതിക്കപ്പെട്ടവളും ആയ തമ്പുരാനെപ്പെറ്റ വെടിപ്പാ കപ്പെട്ട കന്യാസ്ത്രീ മറിയത്തിൽ നിന്നു താനുടംപ എടുക്കപ്പെട്ടു. പകർച്ച കൂടാതെ മാനുഷൻ പുത്രൻ താനായി നമുക്കുള്ള മശിഹാ തമ്പുരാൻ നമുക്കു വേണ്ടി താൻ തൂങ്ങപ്പെട്ടു. തന്റെ മരണത്താലെ നമ്മുടെ മരണത്തെ അതിനെ താൻ ചവുട്ടി അതിനെ താൻ കൊന്നു. ശുദ്ധമാകപ്പെട്ട മുന്മത്വത്തിൽനിന്നു ഒന്നു താനാകുന്നു.തന്റെ ബാവായൊടുകൂടെയും ശുദ്ധമാകപ്പെട്ട തന്റെ റൂഹാ യോടുകൂടെയും ശരിയാലെ വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നു. ഞങ്ങളൊ ക്കെയും മേൽ നീ കരുണ ചെയ്യണമെ.

കഴിഞ്ഞ ലക്കം ചരിത്ര ലേഖനത്തിൽ മാർത്തോമ്മാ ശ്ലീഹായുടെ ചരമ ശതാബ്ദി സമ്മേളനം എന്നത് ശതാബ്ദി സമ്മേളനം, എന്ന് തിരുത്തി വായിക്കാനപേക്ഷ.

- എഡിറ്റർ

ലേഖനം

# ആരാധനയിൽ ഗായകസംഘങ്ങളുടെയും സംഗീതോപകരണങ്ങളുടെയും പ്രസക്തി



ഫാ. റ്റി. ജോർജ്ജ്, തിരുവനന്തപുരം

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആരാധന വേദപുസ്തകാധിഷ്ഠിതവും, പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി പാരമ്പര്യവും ഭാരതീയ ദർശനസംസ്ക്കാര പൈതൃകവും ഉൾക്കൊള്ളുന്നതുമാണ്. ഓർത്തഡോക്സ് എന്ന പദത്തിന് ശുദ്ധസംഗീതം എന്ന് അർത്ഥം നൽകുന്നതിൽ തെറ്റില്ല എന്നാണ് എന്റെ പക്ഷം. ഊനമില്ലാത്ത ആടിനെ അർപ്പിക്കണം എന്ന കല്പനപോലെ (ലേവ്യ 3:1) ദൈവികമാണ്, ശുദ്ധമായ സംഗീതം ക്രിസ്തീയ ആരാധനയിൽ ഉപയോഗിക്കണം എന്നത്.

പാശ്ചാത്യസഭകൾക്ക് ചിട്ടയായ സംഗീതശൈലി പ്രത്യേകിച്ച് System of Notation and Accompaniment of Musical Instruments ഉള്ളതുകൊണ്ട് അവരുടെ ആരാധനാ സംഗീതശാഖയ്ക്ക് അഭിവൃദ്ധിപ്പെടുവാനും അതിന്റെ തനതായ രൂപത്തിൽ നിലകൊള്ളു വാനും സാധിച്ചിട്ടുണ്ട്. സുറിയാനി സംഗീതം വാമൊഴിയായി (Orally transmitted) പകർന്നു വന്നതുകൊണ്ട് കാലദേശവ്യക്തിഭേദം അതിനെ സാരമായി സ്വാധീനിച്ചു എന്നത് അനിഷേധ്യമായ സത്യമാകുന്നു. നമ്മുടെ പല പാട്ടുകളും താളബന്ധിതമല്ല എന്ന് സംഗീതജ്ഞർ അഭിപ്രായപ്പെടുന്നുണ്ട്. അത് ഒന്നു ക്രമീകരിക്കുവാൻ സംഗീതപണ്ഡിതനായ അഭിവന്ദ്യ എം.പി. ജോർജ്ജ് അച്ചൻ നടത്തുന്ന സേവനം ശ്ലാഘനീയമാണ്. പക്ഷേ, അച്ചന്റെയും ശ്രുതി ആരാധനാ സംഗീത വിദ്യാലയത്തിന്റെയും സേവനം കൂടുതലായി പ്രയോജനപ്പെടുത്തുവാൻ സഭ ശ്രമിക്കുന്നുണ്ടോ എന്ന് സംശയിക്കുന്നു.

ഇതര ക്രിസ്തീയ സഭകളിൽ ഗായകസംഘങ്ങൾക്ക് പ്രമുഖമായ സ്ഥാനമുണ്ട്. പഴയ നിയമസഭയിൽ മുഖ്യമായ സ്ഥാനം ഗായകസംഘത്തിന് ഉണ്ടായിരുന്നു എന്ന് വേദപുസ്തകം സാക്ഷിക്കുന്നുണ്ട് (സങ്കീ. 682425). സ്രഷ്ടാവാം ദൈവം ആകാശത്തെയും ഭൂമിയെയും സൃഷ്ടിക്കുന്നതിനുമുമ്പ്, തന്നെ സ്തുതിക്കുവാൻ മാലാഖമാരെ സൃഷ്ടിച്ചു. അനവരതം ദൈവത്തെ സ്തുതിക്കുമ്പോൾ; ഒരു വൃന്ദം മാലാഖമാർ ദൈവത്തോട് മത്സരിക്കുവാൻ ഇടയാകുകയും; ദൈവം അവരെ പുറത്താക്കുകയും ചെയ്തു. തള്ളപ്പെട്ടവരായ മാലാഖമാരുടെ സ്ഥാനത്ത് മനുഷ്യനെ സൃഷ്ടിക്കുവാൻ വി. ത്രിത്വം നിശ്ചയിച്ചു. ഭൂമിയിലെ സ്വർഗ്ഗമായ പരി. സഭയിലെ ഗായകസംഘം ഇപ്രകാരം ദൈവനിയോഗമാണ്. പഴയ നിയമസഭയുടെ നവീകരിക്കപ്പെട്ടതും പുനഃപ്രതിഷ്ഠിക്കപ്പെട്ടതുമായ പിൻതുടർച്ചയാണല്ലോ പുതിയ നിയമസഭയും (ക്രിസ്തീയസഭ) അതിന്റെ ആരാധനയും. സംഗീത ഉപകരണ വിദഗ്ദ്ധർ ഉൾപ്പെട്ട 288 അംഗസംഖ്യയുള്ള

**അഹറോൻ, പൗരോഹിത്യശുശ്രൂഷ ചെയ്യുമ്പോൾ സ്വർണ്ണമണികൾ തുന്നിചേർത്ത വസ്ത്രങ്ങൾ ധരിക്കണമെന്ന് വേദപുസ്തകത്തിൽ നിർദ്ദേശിച്ചിട്ടുണ്ട്. "അവൻ വിശുദ്ധ സ്ഥലത്ത് കർത്താവിന്റെ സന്നിധിയിൽ പ്രവേശിക്കുമ്പോഴും അവിടെ നിന്നും പുറത്തു വരുമ്പോഴും അവന്റെ ശബ്ദം കേൾക്കട്ടെ" (പുറ: 28:35)**

ഒരു 'Mass Choir'-നെ ദൈവാലയത്തിലെ ശുശ്രൂഷയ്ക്ക് പ്രത്യേകം നിയോഗിച്ചിരുന്നതായി 1 ദിനവൃത്താന്തം 6ാം അദ്ധ്യാ യവും 25ാം അദ്ധ്യായവും സാക്ഷിക്കുന്നു. കൂടാതെ ഗായകസംഘത്തിൽ 120 പുരോഹിതന്മാർ ഉൾപ്പെട്ടിരുന്നു. അവർ സംഗീത ഉപകരണങ്ങളും ഉപയോഗിച്ചിരുന്നു എന്നു വ്യക്തം. അവരുടെ ഉച്ചസ്ഥായിയിലെ ആലാപനം ദേവാലയത്തിൽ ദൈവസാന്നിദ്ധ്യം ഉണ്ടാകുവാൻ ഇടയായി എന്നും വേദപുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. (1 ദിന: 5: 12-14 & 1 ദിന 7:7) ശലോമോൻ രാജാവ് ചന്ദനമരം കൊണ്ട് സംഗീതകാർക്ക് സംഗീത ഉപകരണങ്ങൾ ഉണ്ടാക്കി എന്നും (1 ദിന: 9:11). ഈ ഗായകസംഘങ്ങൾ കിന്നരം, വീണ, കൊമ്പ്, കുഴൽ, കൈത്താളം, മുരജം, തപ്പ് തുടങ്ങി വൈവിധ്യമാർന്ന സംഗീത ഉപകരണങ്ങൾ ദൈവത്തെ സ്തുതിക്കുവാൻ ഉപയോഗിച്ചിരുന്നു. അതിൽ മുരജം, തപ്പ് എന്നിവ താളവാദ്യങ്ങളായിരുന്നു (1 ദിന: 15:16-29, 16:4-43) (Percussion Instruments) എന്നതും പ്രത്യേകം പ്രസ്താവ്യം. താളവാദ്യങ്ങൾ ഉപയോഗിക്കുന്നത് സംഗീതത്തിന് കൊഴുപ്പ് കിട്ടാനും, ഗായകർക്ക് താളബോധമുണ്ടാകുവാനും, ശ്രോതാക്കൾക്ക് ഉന്മേഷം ഉണ്ടാകുവാനും ഉപകരിക്കും എന്നതാണ് പണ്ഡിതമതം.

അഹറോൻ, പൗരോഹിത്യശുശ്രൂഷ ചെയ്യുമ്പോൾ സ്വർണ്ണമണികൾ തുന്നിചേർത്ത വസ്ത്രങ്ങൾ ധരിക്കണമെന്ന് വേദപുസ്തകത്തിൽ നിർദ്ദേശിച്ചിട്ടുണ്ട്. അവൻ വിശുദ്ധ സ്ഥലത്ത് കർത്താവിന്റെ സന്നിധിയിൽ പ്രവേശിക്കുമ്പോഴും അവിടെ നിന്നും പുറത്തു വരുമ്പോഴും അവന്റെ ശബ്ദം കേൾക്കട്ടെ (പുറ: 28:35), സംഗീതഉപകരണത്തിന്റെ ഉപയോഗം ദൈവകല്പിതം എന്ന് ഇത് തെളിയിക്കുന്നു. നമ്മുടെ ആരാധനയിൽ നാം ഉപയോഗിക്കുന്ന മർവഹസയും മണിയും സംഗീത ഉപകരണങ്ങളത്രേ.

തന്ത്രികളുള്ള ഉപകരണങ്ങളും (Stringed instruments), വായുപ്രവാഹം കൊണ്ട് പ്രവർത്തിക്കുന്ന ഉപകരണങ്ങളും (Wind Instruments) വിദഗ്ദ്ധമായി ഉപയോഗിക്കുവാൻ അറിയാമായിരുന്ന സംഗീതക്കാരുടെ പിതാമഹനായ യൂബേലിനെക്കുറിച്ച് ഉല്പത്തി 4:21ൽ പറഞ്ഞിരിക്കുന്നത്, സംഗീത ഉപകരണം ചരിത്രാതീതകാലം മുതൽ പ്രചാരത്തിൽ ഇരുന്നു എന്നതിന്റെ തെളിവാണ്.

യഹൂദ ആരാധനക്രമത്തിന്റെ അടിത്തറ സങ്കീർത്തനമാലയാണ്. അത് ആലപിക്കുന്നത് സംഗീതജ്ഞരുടെ ഗായകസംഘങ്ങളാണ്. അവർക്ക് സഹായികളായിരുന്നത് വലിയ സംഗീതവാദ്യമേളക്കാരായിരുന്നു എന്ന് ചരിത്രം സാക്ഷിക്കുന്നു. സംഗീത ഉപകരണങ്ങളോടുകൂടെ ദൈവത്തെ സ്തുതിക്കുവാൻ സങ്കീർത്തനക്കാരൻ ആഹ്വാനം ചെയ്യുന്നുണ്ടല്ലോ. കിന്നരം കൊണ്ട് യഹോവയ്ക്ക് സ്തോത്രം ചെയ്യുവിൻ; പത്ത് കമ്പിയുള്ള വീണ കൊണ്ട് അവനു സ്തുതി പാടുവിൻ, അവനു പുതിയ പാട്ടുപാടുവിൻ; ഘോഷ സ്വരത്തോടെ നന്നായി വാദ്യം വായിക്കുവിൻ (സങ്കീ. 33:2-3, 92:3, 98:5-6, 150:3-5).

വീണയും കിന്നരവുമേ ഉണരുക എന്ന് സങ്കീ. 108:2 ൽ കൂടിയുള്ള സംഗീതജ്ഞനായ ദാവീദിന്റെ ആഹ്വാനത്തിൽ നിന്ന് മനസ്സിലാക്കാവുന്നത് സംഗീത ഉപകരണങ്ങൾ വെറും നിർജീവ വസ്തുവല്ല മറിച്ച് അതിന് ജീവനും ആളത്വവും കല്പിക്കാം എന്നാണ്.

ഏഴ് പുരോഹിതന്മാർ യഹോവയുടെ പെട്ടകത്തിനു മുമ്പിൽ ആട്ടിൻകൊമ്പു കൊണ്ടുള്ള ഏഴ് കാഹളം പിടിച്ച് കാഹളം ഊതികൊണ്ട് ദൈവകല്പന പ്രകാരം നടന്നു എന്നും അന്ന് ഉയർന്ന ശബ്ദവീചിയുടെ പ്രകമ്പനത്താൽ യറിഹോ മതിൽ വീണു എന്നും യോശുവ 6ാം അദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്നു. വായ്പാട്ടിന്റെയും വാദ്യമേളങ്ങളുടെയും തുല്യ പ്രധാന്യം ഇവിടെ എടുത്തു കാട്ടുന്നു.

തപ്പും, ഇമ്പമുള്ള കിന്നരവും (finely toned and tuned) വീണയും എടുത്ത് സംഗീതം തുടങ്ങുവാൻ ആഫാസ് പറഞ്ഞിരിക്കുന്നതിൽ നിന്ന് മേൽത്തരം സംഗീത ഉപകരണം ദൈവാരാധനയ്ക്ക് ഉപയോഗിക്കണം എന്ന് മനസ്സിലാക്കണം.

ദന്തഗോപുരത്തിൽ നിന്ന് കമ്പിനാദം നിന്നെ സന്തോഷിപ്പിക്കുന്നു (സങ്കീ. 45:8) എന്ന വാക്യവും, ദാവീദ് കിന്നരം എടുത്ത് വായിച്ചപ്പോൾ ശൌലിന് ആശ്വാസവും സുഖവും ഉണ്ടായി, ദുരാത്മാവ് അവനെ വിട്ടുമാറി എന്നും (1 ശമുവേൽ 16:23) ഏലീശാ യുടെ ആവശ്യപ്രകാരം വീണക്കാരൻ വീണമീട്ടിയപ്പോൾ യഹോവയുടെ കൈ അവന്റെ മേൽ വന്നു (1 രാജാ. 3:15) എന്നുമുള്ള

ശേഷം 24-ാം പേജിൽ

**7TH YEAR OF DEMISE**

**26.07.2006**



In Loving Memory of

**ALEYAMMA VARGHESE**

**THIPPASANDRA, BANGALORE - 75**

*Inserted by:*

**Sorrowing Husband**
**Children, Children-in-law**
**and Grand Children**

# ക്രിസ്തു

## മതം - ബോധനം - ജീവിതം

ഡോ. ബിജി ആനി തോമസ്, തുവയൂർ



**നമ്മുടെ ധ്യാനയോഗങ്ങളിലും കൺവൻഷൻ പന്തലുകളിലും 'പ്രാർത്ഥനാ അപേക്ഷകൾ സ്വീകരിക്കുന്നതല്ല' എന്നൊരു ബോർഡ് വച്ചാൽ വളരെ പെട്ടെന്നു തന്നെ അവിടം ശൂന്യമാകും. സ്നേഹത്തിൻപോലും ലാഭേഛ പ്രതീക്ഷിക്കുന്നവരാണ് നാമൊക്കെ. ഖലീൽ ജിബ്രാൻ പറയുന്നുണ്ട്. 'ദൈവമേ, നിനക്കുവേണ്ടി ഞാൻ നിന്നെ അന്വേഷിക്കുന്ന കാലം എപ്പോഴാണ് വരിക'.**

ക്രിസ്തുവിനോളം ലോകചരിത്രത്തെ ഇത്രമേൽ സ്വാധീനിച്ച ഒരു വ്യക്തിത്വവും ഉണ്ടായിട്ടില്ല. ഇനിമേൽ ഉണ്ടാകയുമില്ല. ഭൂമിയിൽ ജീവിച്ചിരുന്നവരിൽ ക്രിസ്തുവിനോളം മാതൃകാ ജീവിതം പകർന്നു നൽകിയ ഒരു വ്യക്തിയും ഇല്ല. ക്രിസ്തു തൊട്ടതും ക്രിസ്തുവിനെ തൊട്ടതുമായ ജീവിതങ്ങളെല്ലാം ധന്യമായതിന് എത്രയോ പുണ്യാത്മാക്കൾ സാക്ഷി. ഇന്നും എത്രയോ പേർ ആ ദിവ്യനാമത്തിൽ സൗഖ്യവും രക്ഷയും പ്രാപിച്ചവർ. പലപ്പോഴും അത്ഭുതത്തോടെയാണ് ക്രിസ്തുവിന്റെ വ്യക്തിത്വത്തെ ധ്യാനിക്കാറുള്ളത്. 2000 വർഷങ്ങൾക്കു മുൻപ് ഒരു ചെറിയ യഹൂദസമൂഹത്തിൽ, ഒരു ദരിദ്ര കുടുംബത്തിലെ തച്ചന്റെ മകനായി പിറന്നവൻ, വെറും 33 വർഷം മാത്രം ഭൂമിയിൽ ജീവിച്ചവൻ, അതിൽ മൂന്നു വർഷങ്ങൾ മാത്രം പരസ്യജീവിതം നയിക്കുകയും ബാക്കി വർഷങ്ങൾ ഭവനത്തിന്റെ കെട്ടുപാടുകൾക്കുള്ളിൽ നിലകൊണ്ടവൻ എന്നിട്ടോ ഇന്ന് ലോകത്തിലേറ്റവും കൂടുതൽ ഈ മഹൽ വ്യക്തിത്വത്തിന്റെ അനുയായികളാണ് ഉള്ളത്. സത്യ ദൈവത്തെ അന്വേഷിച്ചിറങ്ങിയവർ അനേകർ ഈ വ്യക്തി പ്രഭാവത്തിനു മുൻപിൽ സാഷ്ടാംഗ പ്രമാണം ചെയ്യുന്നു. അവന്റെ സ്നേഹം തിരിച്ചറിഞ്ഞവർ അവനു വേണ്ടി ജീവൻ ത്യജിക്കാൻ തയ്യാറാകുന്നു. പൗലോസ് ശ്ലീഹാ പറയുന്നതുപോലെ സകല ഭൂലോകരുടെയും മുഴങ്കാൽ മടങ്ങുന്ന ഏകനാമം ക്രിസ്തു നാമം മാത്രം.

ക്രിസ്തുവിന്റെ സ്വഭാവശ്രേഷ്ഠതകളിൽ ഏറ്റവും ആകർഷിച്ചിട്ടുള്ള ഒരു സംഗതിയുണ്ട്. ക്രിസ്തു ഒരിക്കൽ പോലും തന്നെ വ്യക്തിപരമായി അപമാനിച്ചവർക്കെതിരേ ക്ഷോഭിച്ചിരുന്നില്ല. തന്റെ സഹോദരന്മാർ അവനെ ഭ്രാന്തനെന്നു വിളിച്ചു. യഹൂദന്മാർ തനിക്കു ഭൂതമുണ്ടെന്നു പറഞ്ഞു. ചുങ്കക്കാരുടെയും പാപികളുടെയും സ്നേഹിതനെന്നും, ന്യായപ്രമാണത്തെ മറിച്ചു കളയുന്നവനെന്നും, സ്വയം രാജാവാകുവാൻ ശ്രമിച്ചുവെന്നും അവർ കുറ്റപ്പെടുത്തി. പിന്നീട് വിസ്താരവേളകളിൽ എന്തുമാത്രം നിന്ദകൾ, പീഡനങ്ങൾ ഏല്പിച്ചുവെങ്കിലും ക്രിസ്തു ഒന്നും പ്രതികരിക്കാതെ ക്ഷമയോടെ സഹിച്ചു. എന്നാൽ നാമൊക്കെ കോപിക്കുന്നത് എപ്പോഴാണ്?. ആരെങ്കിലും നമുക്കെതിരായി പ്രതികരിച്ചാൽ, വിമർശിച്ചാൽ നമ്മുടെ മനോഭാവം എന്തായിരിക്കുമെന്ന് ചിന്തിക്കുക. ക്രിസ്തു ഒരു പ്രാവശ്യം മാത്രം ചാട്ടവാർ എടുത്തതായി വചനം പറയുന്നു. ദേവാലയത്തെ കച്ചവടസ്ഥലമാക്കിയപ്പോൾ (മർക്കോ 11:15-17) അതായത് ദേവാലയ സംസ്ക്കാരം കമ്പോള സംസ്ക്കാരത്തിലേക്ക് അധഃപതിക്കപ്പെടുമ്പോൾ താൻ ചാട്ടവാറെടുത്തു. എന്തെല്ലാം സംഗതികളാണ് കമ്പോള സംസ്ക്കാരത്തെ നിർണ്ണയിക്കുന്നത് എന്നു നോക്കാം.

**1. ലാഭേച്ഛ**

എനിക്കെന്തു ലാഭം, എനിക്കെന്തു ഗുണം? ഇന്ന് ഈയൊരു ചിന്താഗതി മാത്രമാണ് എല്ലാ ബന്ധങ്ങളുടെയും അടിസ്ഥാനം. കരിമ്പിൻചണ്ടി പോലെ വലിച്ചെറിയപ്പെടുന്ന വൃദ്ധജനങ്ങൾ തന്നെയല്ലേ ഈ ലാഭേഛയുടെ ഉത്തമ ഉദാഹരണങ്ങൾ. ദൈവവുമായുള്ള ബന്ധം പോലും പലപ്പോഴും അങ്ങനെതന്നെ. ആവശ്യങ്ങൾ സാധിക്കുവാനായി മാത്രം ദൈവത്തെ തേടുന്ന സംസ്ക്കാരം. ക്രിസ്തു ഇത് മുൻകൂട്ടി പറയുന്നു. 'നിങ്ങൾ അപ്പം ഭക്ഷിച്ചു തൃപ്തരായതുകൊണ്ട് എന്നെ അന്വേഷിക്കുന്നുവെന്ന്' എത്ര ശരിയാണ്. നമ്മുടെ ധ്യാനയോഗങ്ങളിലും കൺവൻഷൻ പന്തലുകളിലും

'പ്രാർത്ഥനാ അപേക്ഷകൾ സ്വീകരിക്കുന്നതല്ല' എന്നൊരു ബോർഡ് വച്ചാൽ വളരെ പെട്ടെന്നു തന്നെ അവിടം ശൂന്യമാകും. സ്നേഹത്തിൻപോലും ലാഭേഛ പ്രതീക്ഷിക്കുന്നവരാണ് നാമൊക്കെ. ഖലീൽ ജിബ്രാൻ പറയുന്നുണ്ട്. 'ദൈവമേ, നിനക്കുവേണ്ടി ഞാൻ നിന്നെ അന്വേഷിക്കുന്ന കാലം എപ്പോഴാണ് വരിക'. ആവശ്യങ്ങൾക്കുവേണ്ടി മാത്രം ദൈവത്തെ തിരക്കാതെ എപ്പോഴും ദൈവീക ബന്ധത്തിൽ ജീവിക്കണമെന്ന ബോധ്യം ഉണ്ടാകട്ടെ.

**2. ധനത്തിന്റെ പ്രാമുഖ്യം**

ഇന്ന് പണമാണ് എല്ലാറ്റിനേയും നിയന്ത്രിക്കുക. പണമില്ലാത്തവൻ പിണം തന്നെയാണല്ലോ. എവിടെ ധനം ഒന്നാം സ്ഥാനം നേടുന്നുവോ, അവിടെ മൂല്യബോധങ്ങൾക്ക് ഇടിവ് സംഭവിക്കുന്നു. കോടികൾ മുടക്കി പള്ളി പണിയാൻ ആളുകൾ മത്സരിക്കുന്ന കാലമാണിത്. പെരുനാളുകൾ കൊഴുപ്പിക്കാൻ എത്ര തരം വാദ്യമേളങ്ങൾ, ഗജവീരന്മാർ, ആകാശ ദീപകാഴ്ചകൾ ഇനി ഇതെല്ലാം സ്പോൺസർ ചെയ്യാൻ എത്ര പേർ. എല്ലാം ദരിദ്രരിൽ ദരിദ്രനായി ജീവിച്ച, അന്തിയുറങ്ങാൻ ഇടമില്ലാത്ത ക്രിസ്തുവിന്റെ നാമത്തിൽ! സമ്പത്തുകൊണ്ട് ദൈവത്തെ പ്രീതിപ്പെടുത്താമെന്ന് നാമൊക്കെ വെറുതെ വ്യാമോഹിക്കുന്നു. യെരുശലേം ദേവാലയത്തിന്റെ മനോഹാരിതയെ വർണ്ണിച്ചു കാട്ടുന്ന ശിഷ്യന്മാരോട് യേശു പറയുന്നു. "ഇതെല്ലാം കല്ലിന്മേൽ കല്ലു ശേഷിക്കാതെ ഇടിഞ്ഞുപോകുമെന്ന്."

**3. മത്സരബോധവും, സ്വാർത്ഥതയും**

മറ്റുള്ളവരെക്കാൾ ഞാൻ ഭേദപ്പെട്ടതാണ് എന്ന ചിന്ത, എല്ലാറ്റിനും എന്റെ പേര് മുൻപിലുണ്ടാകണം എന്ന സ്വാർത്ഥത, എന്റെ ശബ്ദം ഉയർന്നു നിൽക്കണം. ഇത് സമൂഹത്തിലായാലും ഇടവകയിലായാലും, ഭവനങ്ങളിലായാലും, ഞാൻ എന്റെ, എന്റേത്, എന്ന സ്വാർത്ഥത. എന്തിന്റെയെല്ലാം പേരിലാണ് നമ്മുടെ മിഥ്യാഭിമാനം, പാരമ്പര്യ ക്രിസ്ത്യാനിയെന്ന പേരിൽ, വലിയ പള്ളിക്കാർ, പേരുകേട്ട തറവാട്ടുകാർ, വലിയ വലിയ ബന്ധങ്ങൾ ഇതൊക്കെയല്ലേ നമ്മുടെ മുൻഗണനകൾ. അധികാരത്തിനും മാനത്തിനുംവേണ്ടി എന്തു മൂല്യങ്ങളും ബലികൊടുക്കുവാൻ തയ്യാറാകുന്നവരല്ലേ നാമൊക്കെ. അങ്ങനെയെങ്കിൽ നിങ്ങളിൽ വലിയവനാകാൻ ആഗ്രഹിക്കുന്നവൻ എല്ലാവരോടും ശുശ്രൂഷകനാകണമെന്നും ഒന്നാമനാകാൻ ആഗ്രഹിക്കുന്നവൻ ദാസനാകണമെന്നുള്ള ക്രിസ്തു മൊഴികൾ നമുക്കു ദഹിക്കുമോ (മർക്കോ. 10:43).

കമ്പോള സംസ്ക്കാരം നിശ്ചയിക്കുന്ന ഈ മൂന്നു ഭാവങ്ങൾ ഭവനത്തിലോ, ഇടവകയിലോ, വിശ്വാസ സമൂഹത്തിലോ എവിടെ വന്നാലും അവിടെ മൂല്യച്യുതിയുണ്ടാകുകയും കമ്പോളവൽക്കരിക്കപ്പെടുകയും ചെയ്യും. പിന്നെ നാം ചെയ്യുന്നത് പരസ്പരം ചവിട്ടിത്താഴ്ത്തുകയും മുറിവേൽപ്പിക്കുകയും അധികാര പ്രകടനം നടത്തുകയും ചെയ്തുകൊണ്ട് ക്രിസ്തു പഠിപ്പിച്ച മൂല്യങ്ങളെ അപമാനിക്കുക തന്നെയാണ്.



# വിശ്വാസപാഠം

## മൂറോനഭിഷേകത്തിന്റെ അർത്ഥം വിശദീകരിക്കാമോ?

**– എത്സി മാത്യു, അടൂർ**

മൂറോൻ (myrrh) എന്ന വാക്കിന് സുഗന്ധ തൈലം എന്നാണ് അർത്ഥം. പരിമളതൈലം എന്ന അർത്ഥത്തിൽ ഈ വാക്ക് പുതിയ നിയമത്തിൽ പലയിടങ്ങളിലും കാണാവുന്നതാണ് (ലൂക്കോസ് 7:37–38, മർക്കോസ് 14:3, മത്താ. 26:7, യോഹ. 11:2; 12:3). വി. വേദപുസ്തക പ്രകാരം ദൈവത്തിനുവേണ്ടി തെരഞ്ഞെടുക്കപ്പെടുന്നതിനെ ദൈവതിരുമുമ്പാകെ സമർപ്പിക്കുന്നതിന്റെ പ്രതീകമാണ് അഭിഷേകം (ഉല്പത്തി 18:18). പഴയനിയമത്തിൽ രാജാക്കൻമാർ (1 ശമുവേൽ 16:13, 2 രാജാ 9:3), പുരോഹിതന്മാർ (പുറപ്പാട് 28:41; 29:7, ലേവ്യ 6:22 etc), പ്രവാചകന്മാർ (1 രാജാ. 19:16, യെശയ്യാ 61:1) എന്നിവരൊക്കെ യഹോവയുടെ അഭിഷിക്തരാണ്. ബലിപീഠങ്ങൾ അഭിഷിക്തങ്ങളാണ് (പുറപ്പാട് 29:36, ലേവ്യ 8:11). സുഗന്ധ തൈലം വഴിയുള്ള അഭിഷേകം വഴി യഹോവയുടെ അഥവാ മശിഹായുടെ അഭിഷിക്തരായി തീരുന്ന അനുഭവങ്ങളാണിവിടെ. മശിഹാ/ക്രിസ്തു അഭിഷിക്തനാണല്ലോ (ലൂക്കോ 3:22).

പ. സഭയെ സംബന്ധിച്ചിടത്തോളം പരിശുദ്ധാത്മ ദാനങ്ങളുടെ പൂർത്തീകരണമായ വി. മൂറോൻ മശിഹായുടെ പരിമള വാസനയും (ഉത്തമ ഗീതം 1:2) സത്യവിശ്വാസത്തിന്റെ മുദ്രയുമാണ് (1 യോഹ. 2:27). വി. മാമോദീസായോടു ചേർന്ന് നടത്തുന്ന വി. മൂറോനഭിഷേകത്താൽ എല്ലാ ക്രിസ്ത്യാനികളും പരിശുദ്ധാത്മാവിന്റെ അഭിഷേകം പ്രാപിക്കുകയും യേശുക്രിസ്തുവിന്റെ ശ്രേഷ്ഠ ഗുണങ്ങൾക്കുടമകളായിക്കൊണ്ട് ദൈവീകരണ പൂർണ്ണതയിലേക്കു വളരുകയും ചെയ്യുന്നു. (1 യോഹ. 2:20, 2:27; 2 കൊരി. 1:21–22). സഭയിൽ കൈവയ്പ് ശുശ്രൂഷയുടെ സ്ഥാനവും മൂറാനഭിഷേകത്തിനുണ്ട്. വി. മൂറോനഭിഷേകത്തിലൂടെ യേശുക്രിസ്തുവിന്റെ ശരീരമായ വി. സഭയോട് ചേർക്കപ്പെടുന്ന വിശ്വാസികൾ രാജകീയ പുരോഹിതവർഗ്ഗമായി എണ്ണപ്പെടുന്നു. ക്രിസ്തുവിന്റെയും പരിശുദ്ധാത്മാവിന്റെയും പ്രതീകമായ വി. മൂറോനാൽ വിശ്വാസികൾക്ക് അഭിഷേകത്താൽ പരിശുദ്ധാത്മാവിനെ ലഭിക്കുകയും (2 കൊരി. 1:20–24; എഫേ. 1:13) നെറ്റിയിലെ മുദ്രണത്താൽ ക്രിസ്തുവിനെ അണിയുവാൻ സാധിക്കുകയും ചെയ്യുന്നു.

**ജെ. പി.**



---

ക്രിസ്തു എടുത്ത നിലപാടുകളും ക്രിസ്തുവിന്റെ മഹൽവ്യക്തിത്വവും ധ്യാനിക്കുമ്പോൾ ഒരു കസൻദ് സാക്കിസിന്റെ 'ക്രിസ്തുവിന്റെ അന്ത്യ പ്രലോഭനങ്ങൾ' എന്ന തരം താണ കൃതിയോ, ഒരു 'ആറാം തിരുമുറിവോ' ഒരു 'ഡാവിഞ്ചി കോഡോ' അല്ല ക്രൈസ്തവ നാമത്തെ തരംതാഴ്ത്തുക. ക്രിസ്ത്യാനികളായ നാമോരോരുത്തരും അറിഞ്ഞും അറിയാതെയും ക്രൈസ്തവമൂല്യങ്ങൾക്കെതിരായി എടുക്കുന്ന വൈരുദ്ധ്യ നിലപാടുകളാണ് സഭയുടെ വിലയിടിക്കുന്നത് എന്ന സത്യം മനസ്സിലാക്കുക. സത്യം, നീതി, നന്മ, സ്നേഹം, എളിമ, ത്യാഗം, വിശുദ്ധി മുതലായ ക്രൈസ്തവ മൂല്യങ്ങൾക്കുവേണ്ടി ശക്തമായി നിലകൊള്ളാൻ സഭയ്ക്കു സാധിക്കുന്നുണ്ടോ എന്നു പരിശോധിക്കുക. എല്ലാവരും അവരവരുടെ തന്നെ സ്വാർത്ഥതകളിലേക്ക് ചുരുങ്ങിക്കൊണ്ട് സഹോദരനെ തിരിച്ചറിയുവാൻ വയ്യാത്ത വിധം അന്ധതയ്ക്ക് അടിമകളായിത്തീരുന്നു. **"അടിച്ചവനെ തിരിച്ചടിക്കണമെന്നും" നിനക്കു രണ്ടു തിരിച്ചു പറയുവാൻ മേലായിരുന്നുവോ"** എന്നൊക്കെ ചോദിച്ച് കുഞ്ഞുമക്കളെ **നാം ശീലിപ്പിക്കുന്നു.** ശത്രുക്കളെ സ്നേഹിക്കണമെന്നും ഉപദ്രവിക്കുന്നവർക്കു വേണ്ടി പ്രാർത്ഥിക്കണമെന്നും പഠിപ്പിച്ച ഒരേ ഒരു മതം ലോകത്തിൽ ക്രിസ്തുമതം മാത്രമേ ഉള്ളൂ എന്ന ബോധ്യത്തിൽ ആ സത്യത്തെ കണ്ടെത്തി പീഡനങ്ങളെ അതിധൈര്യം അതിജീവിച്ച് ക്രിസ്തുവിനുവേണ്ടി വചനം പ്രഘോഷിക്കുന്ന ഒരു മുസ്ലീം ഉസ്താദിനെ പരിചയപ്പെടുവാനിടയായി. സത്യമായും അവൻ തൊട്ട ജീവിതങ്ങളെല്ലാം തോമാശ്ലീഹായേപ്പോലെ അവന്റെ കൂടെ മരിക്കുവാൻ നമുക്കു പോകാം എന്നു സധൈര്യം ഉൽഘോഷിക്കുന്നു.

**ചുങ്കക്കാരുടെയും വേശ്യകളുടെയും സ്നേഹിതനായിരുന്നവന്റെ സ്വകാര്യ ജീവിതത്തിന്റെ നൈർമ്മല്യം കഠിനഹൃദയരായിരുന്ന യഹൂദന്മാർക്ക് ഒരിക്കൽ പോലും ചോദ്യം ചെയ്യേണ്ടി വന്നിട്ടില്ല.** ചോദ്യം ചെയ്യാനാവാത്ത വിധം നിർമ്മല ജീവിതത്തിന്റെ ഉടമയായിരുന്നു ക്രിസ്തു. എന്നാൽ ഇന്നോ എല്ലാം കാമാന്ധമായ കണ്ണുകളിലൂടെ നോക്കിക്കാണുന്ന വഴിപിഴച്ച സമൂഹം, ആ നൈർമ്മല്യത്തേയും നിർവ്യാജ സ്നേഹത്തേയും ചോദ്യം ചെയ്യുവാൻ തക്കവിധം അന്ധമായിപ്പോയതോർത്ത് ഒരു തുള്ളി കണ്ണുനീർ തൂകി അവർക്കു വേണ്ടി പ്രാർത്ഥിക്കാം. ദൈവമേ ഇവർ ചെയ്യുന്നതെന്തെന്ന് ഇവർ അറിയായ്കയാൽ ഇവരോട് ക്ഷമിക്കണമേ.



### എന്താണാവോ...

**ഫർമാൻ**

തുർക്കിയിലെ ക്രൈസ്തവ സഭാദ്ധ്യക്ഷന്മാർക്ക് ഗവൺമെന്റ് നല്കിയിരുന്ന അധികാരപത്രം. മലങ്കര മെത്രാപ്പോലീത്താമാർക്ക് ലഭിച്ചിരുന്ന രാജവിളംബരത്തിനു തുല്യമാണിത്.






### വേദശാസ്ത്ര സർവ്വകലാശാല

ഇപ്പോൾ നിലവിൽ ഉള്ളതിൽ കേരളത്തിൽ ഏറ്റവും പുരാതനവും ഇന്ത്യയിലെ ആദ്യ കത്തോലിക്ക ഇതര സെമിനാരിയും ആയ പഴയ സെമിനാരി കേന്ദ്രമാക്കി എത്രയും പെട്ടെന്ന് ഒരു വേദശാസ്ത്ര സർവ്വകലാശാല (കൽപ്പിതം അല്ല) രൂപീകരിക്കേണ്ടത് വളരെ അത്യാവശ്യം ആണ്. സെമിനാരിയുടെ മുൻ പ്രിൻസിപ്പലായിരുന്ന അഭിവന്ദ്യ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ഒരു പ്രധാന ആഗ്രഹമായിരുന്ന ഭാരതീയ ക്രൈസ്തവ വേദശാസ്ത്രത്തിന്റെ സൃഷ്ടിക്കും മലങ്കരസഭയുടെ ഒന്നാം നൂറ്റാണ്ട് മുതലുള്ള യഥാർത്ഥ ചരിത്രം കണ്ടെത്തുന്നതിനുള്ള ഗവേഷണത്തിനും ഒരു ഭാരതീയ ആരാധനാ ക്രമത്തിന്റെ സൃഷ്ടിക്കും ഈ സർവ്വകലാശാലയുടെ സ്ഥാപനം അത്യന്താപേക്ഷിതമാണ്.

ഈ സർവ്വകലാശാലയ്ക്ക് കീഴിൽ സഭയുടെ രണ്ട് സെമിനാരികളും കൊണ്ട് വന്ന് സർവ്വകലാശാലയിൽ നിന്ന് ബിരുദാനന്ത ബിരുദങ്ങളും ഡോക്ടറൽ ബിരുദങ്ങളും നൽകണം. ശ്രുതിയെ ആരാധനാ സംഗീത കോളജായി ഉയർത്തി പാശ്ചാത്യ, പൗരസ്ത്യ ആരാധനാ സംഗീതത്തിന്റെ ബിരുദ, ബിരുദാനന്തര കോഴ്സുകളും പ്രത്യാശാ കൗൺസിലിംഗ് സെന്ററിന്റെ കോളജായി ഉയർത്തി കൗൺസിലിംഗ് ബിരുദ കോഴ്സുകളും നടത്തണം. ഈ കോളജിന്റെ നേതൃത്വത്തിൽ എല്ലാ ഭദ്രാസനങ്ങളിലും കൗൺസിലിംഗ് സെന്ററുകൾ ആരംഭിക്കുകയും വേണം. ശാസ്താംകോട്ട ബൈബിൾ കോളജ് വേദപുസ്തക പഠനത്തിനുള്ള ഉന്നത സ്ഥാപനമാക്കണം. മിഷൻ ട്രെയിനിംഗ് സെന്ററിനെ മിഷൻ കോളജായി ഉയർത്തണം. സഭയുടെ അവൈദിക വിശ്വാസ പഠന പദ്ധതിയായ ദിവ്യബോധനത്തെയും സർവ്വകലാശാലയ്ക്ക് കീഴിൽ കൊണ്ടുവരണം. ഇതുകൂടാതെ ഒരു ഭാഷാ കോളജ് തുടങ്ങി ക്രൈസ്തവ ആരാധനാ ഭാഷകളായ സുറിയാനി, ഗ്രീക്ക്, എബ്രായ, ലത്തീൻ, അർമ്മീനിയൻ, അംഹാറിക്ക്, റഷ്യൻ തുടങ്ങിയവ പഠിപ്പിക്കണം. മലയാളം ഒഴികെയുള്ള മറ്റ് ഇന്ത്യൻ ഭാഷകളിലേക്ക്, ആരാധനാ ക്രമവും വേദപുസ്തകവും പരിഭാഷപ്പെടുത്തുന്നതിനുള്ള ഒരു കേന്ദ്രവും സർവ്വകലാശാലയ്ക്ക് കീഴിൽ സ്ഥാപിക്കണം. മലങ്കര ഓർത്തഡോക്സ് സെമിനാരികൾ ഇനിയും ഒരു പ്രൊട്ടസ്റ്റന്റ് സർവ്വകലാശാലയ്ക്ക് കീഴിൽ കഴിയേണ്ടതുണ്ടോ? ഒരു ഇന്ത്യൻ ഓർത്തഡോക്സ് സർവ്വകലാശാല സ്ഥാപിക്കുന്നത് സഭാംഗങ്ങളായ പ്രമുഖ വ്യക്തികളുടെ സ്വാധീനവും സഭയുടെ സുഹൃത്തുക്കളായ പ്രമുഖ വ്യക്തികളുടെ സ്വാധീനവും ഉടൻ പ്രയോജനപ്പെടുത്തണം.

**വിപിൻ കെ. വറുഗീസ്,**
**സൗത്ത് പാമ്പാടി**

❖

### "വി. കുമ്പസാരം – ഒരു പരിചിന്തനം"

ലക്കം 5, പുസ്തകം 62, മെയ് 2006 വായിച്ചു. പെസഹാ ഭക്ഷിക്കുന്നതിനു മുമ്പ് കുമ്പസാരിക്കണം എന്നത് തെറ്റിദ്ധാരണ ആണെന്നു തോന്നുന്നില്ല. വലിയ നോമ്പിൽ ഉപവാസത്തിലൂടെയും പ്രത്യേക പ്രാർത്ഥനയിലൂടെയും കടന്നു പോകുന്ന നാമെല്ലാവരും നമ്മെത്തന്നെ ഒരുക്കി വി. കുർബ്ബാന അനുഭവിക്കേണ്ടത് ആവശ്യമാണ്. തന്നെയുമല്ല, നമ്മുടെ പാപങ്ങൾക്കുവേണ്ടിയുള്ള കഷ്ടാനുഭവ ദിവസങ്ങളിൽ പാപഭാരം വിട്ടൊഴിഞ്ഞ മനസ്സോടെ അതിൽ പങ്കാളികളായി നമ്മെത്തന്നെ സമർപ്പിക്കണമെങ്കിൽ വി. കുമ്പസാരം നടത്തി വി. കുർബ്ബാന അനുഭവിച്ചവർക്കേ സാദ്ധ്യമാകൂ. പെസഹായുടെ തലേ ദിവസം കൂട്ടമായി കുമ്പസാരിക്കാതെ, വി. നോമ്പിന്റെ പല ദിവസങ്ങളിലായി കുമ്പസാരിക്കാനുള്ള അവസരങ്ങൾ ഒരുക്കണം. തെറ്റുകൾ (പാപങ്ങൾ) ജനങ്ങളെ ബോദ്ധ്യപ്പെടുത്തുന്നതിനും, മാനസാന്തരത്തിന്റെ അനുഭവത്തിലേക്ക് ജനങ്ങളെ നയിക്കുന്നതിനും ഒരു നല്ല വൈദികനു സാധിക്കും എന്നത് തർക്കമറ്റ സംഗതിയാണ്.

ശനിയാഴ്ച സന്ധ്യകളിൽ വി. കുമ്പസാരത്തിനുള്ള അവസരം ഉണ്ടാക്കിയാൽ വിശ്വാസികൾക്ക് ശരിയായ രീതിയിൽ കുമ്പസാരിക്കാൻ സാധിക്കും. അല്ലാത്തവർ ഹൂസോയോ പ്രാർത്ഥന നടത്തി വി. കുർബ്ബാന അനുഭവിക്കണം. പക്ഷെ, വി. കുർബ്ബാന അനുഭവിക്കാൻ വരുന്നവർ ഒരുക്കത്തോടെ ആയിരിക്കണം വരുവാൻ. സഹോദരനോടുകൂടി നിരപ്പായി (വി. മത്തായി 5:23) ഉപവാസത്തോടെ (1 ശമു. 9:13) വ്രതത്തോടെ (1 ശമു. 21:4). ശനിയാഴ്ച രാത്രി ഞായറാഴ്ചയുടെ തുടക്കമായതിനാൽ മറ്റുപരിപാടികളെല്ലാം മാറ്റി വെച്ച് വി. കുർബ്ബാനയ്ക്കായി ഒരുങ്ങണം. അയോഗ്യമായി കുർബ്ബാന അനുഭിക്കുന്നത് ശിക്ഷാർഹമാണെന്ന് (1 കൊരി. 11:27–30) പൗലൂസ് ശ്ലീഹായുടം നമ്മെ പഠിപ്പിക്കുന്നു.

പൊതുയോഗത്തിൽ ഇരിക്കുന്നവർ നിശ്ചയമായും വി. കുമ്പസാരം നടത്തിയിരിക്കണം. കർത്താവിന്റെ തിരുശരീരങ്ങൾ വെടിപ്പുള്ള ഹൃദയത്തോടെ അനുഭവിച്ച്, ജീവനുള്ള ഒരേ അപ്പത്തിന്റെ അവകാശികളായി ഇരിക്കുമ്പോൾ അത് ദൈവ സാന്നിദ്ധ്യമുള്ള യോഗമായി മാറും. വിദ്യാഭ്യാസവും കഴിവുമുള്ള സ്ത്രീകൾ നമ്മുടെ സഭയിൽ ധാരാളം ഉണ്ട്. പള്ളിയുടെ ഉന്നതിക്കുവേണ്ടി കഴിയുമെങ്കിൽ അവരുടെ അഭിപ്രായങ്ങൾ മാനിക്കുന്നതിൽ തെറ്റില്ല.

വി. കുമ്പസാരത്തിലൂടെ കുർബ്ബാന അനുഭവിക്കുമ്പോൾ കിട്ടുന്ന സന്തോഷം പറഞ്ഞറിയിക്കാനാവുന്നതല്ല. അതിനായിട്ട് എല്ലാ ജനങ്ങളെയും ഒരുക്കുന്ന ഒരു വലിയ കർത്തവ്യം പട്ടക്കാർക്കുണ്ട്. തന്നെയുമല്ല ഇന്നത്തെ തലമുറയ്ക്ക് പാപത്തെക്കുറിച്ചുള്ള അറിവ് നൽകേണ്ടത് ഈ കാലഘട്ടത്തിന്റേയും കൂടി ആവശ്യമാണ്.

**ഷീജ വർഗീസ്, സിൽവാസ്സാ**

❖

പ്രതിമാസചിന്തകൾ

# മൃദുവായ നുകം - ദൈവത്തിന്റെ കരങ്ങൾ



ഒരു വേദപഠന ക്ലാസിലെ പ്രധാന ചർച്ചാവിഷയം വി. മത്തായിയുടെ സുവിശേഷം11-ാം അധ്യായം 30-ാം വാക്യമായിരുന്നു. "എന്റെ നുകം മൃദുവും എന്റെ ചുമട് ലഘുവും ആകുന്നു". പിന്നെ അതേപ്പറ്റിയായി ചർച്ച. വിഷയം അവതരിപ്പിച്ച വ്യാഖ്യാതാവ് ചോദിച്ചു എന്താണ് മൃദുവായ നുകം എന്നതുകൊണ്ട് അർത്ഥമാകുന്നത്? ചർച്ചയിൽ പങ്കെടുത്ത പലർക്കും പല വ്യാഖ്യാനങ്ങളാണ് നൽകുവാനുണ്ടായിരുന്നത്. ഒരു വാഹനം വലിക്കുന്ന രണ്ടു കാളകളെ ഒരുമിച്ചു നടത്തുമ്പോൾ വേദന അനുഭവിക്കാതെ ശരീരം ഒരേ ദിക്കിലേക്ക് ചലിക്കാൻ കഴുത്തിൽ വയ്ക്കുന്ന ഭാരം കുറഞ്ഞ ഒരു തടിക്കഷണമാണിത്. അക്ഷരാർത്ഥത്തിൽ തന്നെ ഒരധ്യാപകൻ മറുപടി നൽകി. എന്തിനാണ് അത്തരം ഒരു നുകം മനുഷ്യരുടെ കഴുത്തിൽ വയ്ക്കാൻ യേശു തുനിഞ്ഞത്? വിഷയാവതാരകൻ വീണ്ടും ചോദിച്ചു. വേദപഠന വ്യാഖ്യാനങ്ങളിൽ പണ്ഡിതനായ ഒരു വൈദികന്റെ മറുപടി ഇങ്ങനെയായിരുന്നു, അക്കാലത്തെ പരീശന്മാരും ശാസ്ത്രിമാരും ഘനമുള്ള ചുമടുകെട്ടി മനുഷ്യരുടെ തോളിൽ വയ്ക്കുന്നതിൽ നിന്നുള്ള മോചനമായി യേശുവിന്റെ മൃദുവായ നുകത്തെ നാം കാണണം. ചർച്ച പുരോഗമിച്ചുകൊണ്ടിരുന്നു. മറ്റ് പലരും വിഭിന്നങ്ങളായ വ്യാഖ്യാനങ്ങൾ നൽകി. പക്ഷേ ഒരു സ്ക്കൂൾ കുട്ടിയുടെ വിശകലനമാണ് ഏറെ ശ്രദ്ധേയമായത്. "ദൈവത്തിന്റെ കരങ്ങൾ നമ്മുടെ ചുമലിലിട്ട് നമ്മേ സ്നേഹത്തോടെ ആലിംഗനം ചെയ്യുന്നു എന്നാണിതിനർത്ഥം" അവൾ പറഞ്ഞു.

ദുഃഖത്തിന്റെയും, കഷ്ടപ്പാടിന്റെയും, പ്രതിസന്ധികളുടെയും ഭാരം ചുമലിലേറ്റി നടക്കുന്നവരാണ് നമ്മിൽ പലരും. ഭാരം താങ്ങാനാകാതാവുമ്പോൾ ദൈവമേ നീ എന്തിനീ നുകം എന്റെ കഴുത്തിൽ വയ്ക്കുന്നു എന്നു ചോദിച്ചു പോകുന്നവരുണ്ട്. കുരിശിലെ വേദന സഹിക്കാതായപ്പോൾ "എന്റെ ദൈവമേ എന്റെ ദൈവമേ നീ എന്നെ കൈ വിട്ടതെന്ത്?" എന്ന് യേശു പോലും ചോദിച്ചു പോയി. ദൈവത്തിന്റെ സ്നേഹത്തിലും കരുണയിലും അപ്പോൾ നമുക്കു സംശയം തോന്നുന്നു. വിശ്വാസം തന്നെ നഷ്ടപ്പെട്ടാം. യുക്തിവാദത്തിന്റെ തണലിൽ പ്രാർത്ഥനാ സംഗമത്തിലും ആരാധനയിലും സംബന്ധിക്കുന്നത് നിറുത്തി വയ്ക്കുന്നവരുണ്ട്. ഒളിംപിക്സിലെ വെയിറ്റ് ലിഫ്റ്റിംഗ് മത്സരത്തിൽ പങ്കെടുക്കുന്ന 80 കിലോ മാത്രം ഭാരമുള്ള കായികതാരം ശരീരത്തിന്റെ ഇരട്ടി ഭാരമുള്ള ദണ്ഡ് തോളിലേറ്റാൻ പറ്റാതെ മത്സരരംഗത്തുനിന്നും പിന്മാറുന്നതുപോലെ. സങ്കീർത്തനക്കാരൻ ആസാഫിനെപ്പോലെ (77:9,10) "ദൈവം കൃപ കാണിക്കാൻ മറന്നിരിക്കുന്നുവോ? അവൻ കോപത്തിൽ തന്റെ കരുണ അടച്ചുകളഞ്ഞിരിക്കുന്നുവോ" എന്നു ചോദിച്ചേക്കാം.

ദൈവം നിങ്ങളുടെ ചുമലിൽ വയ്ക്കുന്ന ഭാരം സ്നേഹത്തോടെയുള്ള ആത്മീയ പരീക്ഷണമാണ്. ബുദ്ധിമുട്ടുകളും പ്രതിസന്ധികളും ഉണ്ടാവുമ്പോൾ ദൈവവുമായുള്ള ബന്ധത്തിൽ നിന്ന് നിങ്ങൾ അകന്നു പോയിട്ടുണ്ടോ എന്നറിയാനുള്ള ഒരു 'ടെസ്റ്റ് ഡോസാണിത്'. പക്ഷേ ആ പരീക്ഷണത്തിൽ ദൈവം ഒരിക്കലും നിങ്ങളെ തനിച്ചാക്കാറില്ല എന്നതാണ് സത്യം. വെള്ളി ഊതിക്കഴിക്കുമ്പോലെ ദൈവം നമ്മെ ശോധന ചെയ്യുകയാണ് (സങ്കീ. 66:9-11) മൂശാരിയുടെ കരങ്ങൾ ആലയോടടുത്ത് തന്നെയിരിക്കുന്ന നിങ്ങൾ കാണുന്നില്ലയോ? സ്വർണ്ണവും വെള്ളിയും ശുദ്ധീകരിക്കാൻ മൂശയിലിട്ടു കത്തിക്കുന്നു. ആ ജ്വലനമാണ് തീക്ഷ്ണമായ പരീക്ഷണം. ആ ചൂടിൽ നമ്മുടെ അഹന്തയും, വിദ്വേഷവും, പകയും ഉരുകിപ്പോകുന്നു. ശുദ്ധീകരിക്കപ്പെട്ട ഹൃദയവും ആത്മീയ തേജസ്സുമുള്ള മനസ്സുമാണ് മിച്ചം വരുന്നത്. ആത്മീയതയുടെ പാതയിൽ നിങ്ങൾ എത്ര ദൂരം സഞ്ചരിച്ചിരിക്കുന്നു എന്നതിന്റെ അളവുകോലാണ് ഈ പരീക്ഷണം.

നിങ്ങൾ അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമാണോ? നിങ്ങൾക്ക് യേശുവിന്റെ ആശ്വാസം ആവശ്യമുണ്ടോ. എങ്കിൽ എന്റെ അടുക്കൽ വരുവിൻ, ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും എന്നുറപ്പു തരുന്നു. എന്റെ നുകം ഏറ്റുകൊണ്ട് എന്നോടു പഠിപ്പീൻ (മത്തായി 11:28-29) എന്നാഹ്വാനം ചെയ്യുന്നു. എല്ലാ ഭാരവും അവൻ ലഘൂകരിക്കുന്നു. അതേ നിങ്ങൾ കാണുന്നില്ലെങ്കിലും അവൻ എപ്പോഴും തന്റെ കരങ്ങൾ നമ്മുടെ ചുമലിലിട്ടു കൊണ്ട് നമ്മോടൊപ്പം നടക്കുന്നു. ഭാവി ഇരുളടഞ്ഞതാവട്ടെ, ആത്മ വിശ്വാസത്തോടെ അവനോടൊപ്പം നടക്കുമ്പോൾ വെളിച്ചത്തിന്റെ വാതായനങ്ങൾ തുറക്കപ്പെടുന്നു. "ഒരനർത്ഥവും നിങ്ങൾക്കു ഭവിക്കയില്ല നിന്റെ കാൽകല്ലിൽ തട്ടിപ്പോകാതിരിക്കേണ്ടതിന് അവൻ നിന്നെ കൈകളിൽ വഹിച്ചുകൊള്ളും" (സങ്കീ. 91:12) എന്ന കല്പനയിൽ ഉറച്ചു വിശ്വസിക്കുക.

(കെ.പി.ജെ.) ❖

**മലങ്കരസഭയുടെ ആദരാഞ്ജലികൾ**

വ.ദി.ശ്രീ. എം. സി.
കുറിയാക്കോസ് റമ്പാൻ
പാത്താമുട്ടം
(ഓർമ്മ: ജൂലൈ 20)

ഫാ. റ്റി. വി. ജോർജ്ജ്
നെടുമാവ്
(ഓർമ്മ: ജൂലൈ 30)

12–ാം ചരമവാർഷികം

26–5–2006



**Mr. K.O. Ukkuru**

**Rtd. Civil Engineer**

**Ex. Trustee - ആർത്താറ്റു**

**കുന്നംകുളം മഹാ ഇടവക**

9–ാം ചരമവാർഷികം

24–6–2006



**Mrs. Kunjai Ukkuru**

33–ാം ചരമവാർഷികം

21–6–2006



**Mrs. MOLLY JOHN**

ജനനം: 9–11–1948

*Inserted by*

**K.O. ABRAHAM (UNNY)**

**IDEAL ENGINEERS**
**BANGUR NAGAR**
**GOREGAON WEST, MUMBAI-400090**
**TEL- 28798195, 28799081, 9820891272**

**KOOTHOOR HOUSE**
**SOUTH BAZAR**
**KUNNAMKULAM**




# BIBLE  STUDY 40 




## വലത്തോട്ട്

1. നെഹുഷ്ഠായുടെ മകനായ രാജാവ്; ഇവനും ബാബേൽ പ്രവാസത്തിലായി. (5)
4. ഒരു പഴയ നിയമ സ്ത്രീ; ഈ പേരിൽ ഒരു രാഗവും (4)
6. ഭർത്താവിനെ ജ്യേഷ്ഠത്തിക്കു നൽകി, റാഹേൽ കൂലിയായി വാങ്ങിയ പഴം (3)
8. ദാസിയുടെ സന്തതി; ഇവനും വലിയൊരു ജനതയ്ക്കു പിതാവായി (5)
9. മരം മുറിയിൽ സമർഥരുടെ പിതാവ് (3)
11. കിന്നരഗായകരുടെ പിതാവ് (3)
13. ഫറവോൻ നെഖോയെ യോശീയാവ് കൊന്ന സ്ഥലം (3)
15. ലൂസിൽ യാഗപീഠം പണിത് യാക്കോബ് ഇട്ട പേര് (5)
16. നെബൂഖദ്നേസറിന്റെ മകൻ (5)
18. ശൂശൻ പട്ടണത്തിലൂടെ ഒഴുകുന്ന നദി (3)
19. ദാവീദിന്റെ ഭാര്യ മയഖയുടെ പിതാവ് (4)
20. ആട്ടിൻ വാതിൽ പുനർനിർമിച്ചു പ്രതിഷ്ഠിച്ച ഗോപുരങ്ങളിലൊന്ന് (5)
22. ഹിസ്കീയാവിന്റെ അമ്മ (2)
24. സെരുബ്ബാബേലിനൊപ്പം യെരുശലേമിലേക്കു മടങ്ങി വന്ന പത്തു പേരിൽ ഏഴാമൻ (4)
26. ശൗലിന്റെ സേനാമേധാവി (4)
27. എസ്രായുടെ പിതാവ് (4)
28. റോമയും അപ്യപുരവുമൊക്കെ ഉൾപ്പെടുന്ന പ്രവിശ്യ (3)
29. 'അങ്ങനെതന്നെ' എന്ന് അർഥം (3)

## താഴോട്ട്

1. ദാവീദിന്റെ ഒരു സംഗീത പ്രമാണി (4)
2. യേശു മകളെ ഉയിർപ്പിച്ചു നൽകിയ പള്ളി പ്രമാണി (4)
3. യെരീഹോവിന്റെ പണി നടക്കവേ മരിച്ച അബീറാം-ശെഗൂബുമാരുടെ പിതാവ് (3)
4. ആശേർപുത്രനായ ബെരീയാവിന്റെ ഇളയമകൻ (5)
5. ദാവീദ് കൂട്ടിവരുത്തിയ ലേവ്യരിൽ, ഗേർശോൻ കുറിലെ ശിമെയിയുടെ രണ്ടാമത്തെ മകൻ (4)
7. രാജാവിന്റെ സ്വപ്നവും അർഥവും അറിയിച്ച് ദൈവനാമം വാഴ്ത്തിയവൻ (4)
10. യോസേഫിനെ സഹോദരന്മാർ കിണറ്റിലെറിഞ്ഞ സ്ഥലം (3)
12. മറുരൂപമല (3)
14. മിസ്രയീമിന്റെ നിന്ദയെ യോശുവ ജനത്തിൽ നിന്ന് 'ഉരുട്ടിക്കളഞ്ഞ' സ്ഥലം (4)
15. രാമത്ത് ലേഹിയിൽ ദൈവം ഉണ്ടാക്കിയ ഉറവ (5)
16. മാർത്ത-മറിയമാരുടെ നാട് (3)
17. ഹോശേയയെ അടിമയാക്കിയ അശൂർ രാജാവ് (6)
18. ഇങ്ങനെയുള്ള ആടിനെയാണ് യാഗമർപ്പിക്കുന്നത്. 'പാപരഹിതം' എന്നു സൂചന (5)
21. തുല്യഎണ്ണം ആണും പെണ്ണുമായി 60 മക്കളുണ്ടായിരുന്ന ന്യായാധിപൻ (4)
22. അമോര്യരുടെ ദേശത്തു നിന്നുൽഭവിച്ച് മോവാബിന് അതിരായി ഒഴുകുന്ന തോട് (4)
23. ഇയ്യോബിന്റെ ശൂഹ്യനായ സുഹൃത്ത് (4)
25. യിശ്മായേൽ പാർത്ത മരുഭൂമി (3)

## പദപ്രശ്നം-38 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**

1. ജിബി മേരി ഏബ്രഹാം പാലാമ്പ്ര, കാഞ്ഞിരപ്പള്ളി
2. ലീലാമ്മ തങ്കച്ചൻ, ചെറിയനാട്, ചെങ്ങന്നൂർ
3. ചിന്നമ്മ വർഗീസ്, നാരങ്ങാനം, പത്തനംതിട്ട

4. റേച്ചൽ അലക്സാണ്ടർ, പുനെ; 5. മേരിക്കുട്ടി കുര്യാക്കോസ്, ഭാണ്ഡുപ്, മുംബയ്; 6. മോളി മാത്യു, നാരങ്ങാനം; 7. ഏലിയാമ്മ ജോർജ്, ആവണീശ്വരം; 8. ശോശാമ്മ എബ്രഹാം, ബിലാസ്പൂർ; 9. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 10. ഡെയ്സി മാത്യു, നിരണം; 11. സാറാമ്മ തമ്പി, കോയമ്പത്തൂർ; 12. വി. എ. തോമസ്, കറ്റാനം; 13. എലിസബത്ത് ചെറിയാൻ, നിരണം; 14. സൂസമ്മ പി. എ. കരീപ്ര, കൊല്ലം; 15. സാറാമ്മ വർഗീസ്, നിരണം നടുവിൽ; 16. എ. കെ. വർഗീസ്, അറുനൂറ്റിമംഗലം; 17. സൂസമ്മ നൈനാൻ, ആറാട്ടുപുഴ; 18. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം; 19. ബീന തോമസ്, തൃക്കോതമംഗലം; 20. സൂസമ്മ തങ്കൻ, ഭാണ്ഡുപ്, മുംബയ്; 21. ലൈല പോൾ, കവടിയാർ; 22. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്, വയനാട്; 23. റാഹേലമ്മ തോമസ്, തുവയൂർ, അടൂർ; 24. റേച്ചൽ മത്തായിക്കുട്ടി, പുതുശേരി; 25. അന്നമ്മ തോമസ്, നരിയാപുരം; 26. എലിസബത്ത് തമ്പി, കൊച്ചി; 27. ടി. സി. മാത്തപ്പൻ, കുന്നംകുളം; 28. ചിന്നമ്മ ജോൺ, ഉള്ളൂർ; 29. മറിയാമ്മ മാത്യു, കളമശേരി; 30. കെ. ജോർജ്, അതിരുങ്കൽ; 31. വൽസമ്മ ഫിലിപ്പ്, ഭോപാൽ; 32. കെ. കെ. എബ്രഹാം, പനയമ്പാല; 33. എലമ്മ എബ്രഹാം,കളമശേരി; 34. ഏലിയാമ്മ തോമസ്, നിരണം; 35. സുദീപ് മാത്യു ജോർജ്, പൂതക്കുഴി, പാമ്പാടി; 36. ഏലമ്മ വർഗീസ്, ഉദയ്പൂർ; 37. സരിത സ്റ്റീഫൻ, പെരിങ്ങര; 38. സൂസമ്മ മാത്യു, നാരങ്ങാനം.

(കൂടാതെ ഒരുത്തരം മാത്രം തെറ്റിയവർ: മേരിക്കുട്ടി കുര്യാക്കോസ്, അമയന്നൂർ, കോട്ടയം; ഏലിയാമ്മ സഖറിയ, കൊൽക്കത്ത; നിഖിൽ ജി. ജോൺ, പന്തളം; റോസമ്മ ജോർജ്, കൊൽക്കത്ത; പൊന്നമ്മ ജോർജ്, പറന്തൽ, അടൂർ; ലിൻസിമോൾ മാത്യു പൂവന്തുരുത്ത്, കോട്ടയം)

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)
(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.
കൊല്ലം ജില്ല-690538

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-07-2006

## പദപ്രശ്നം – 38, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| ക്രി | സ് | ത്യാ | നി | ക | ൾ | അ | ഹീ | മാ | സ് |
| പാ | രാ | ൻ | ഖൊ | അ | ബേ | ദ് | നെ | ഗോ | താ |
| വ | മ | ബാ | ലാ | ക് | അ | നാ | ത്ത് | ർ | ത്തി |
| രം | ത്ത് | മാ | വോ | ൻ | ബ് | ഹ് | ആ | മി | ഷോ |
| തു | മി | ഷേ | സ് | ത | നേ | സ് | നീ | സാ | ൻ |
| ഹി | സ് | കീ | യാ | വ് | ർ | യൂ | ദാ | ബി | ഗ |
| ഷോ | പ | അ | ബീ | മേ | ലെ | ക് | പ | ബ് | മാ |
| സ് | ജ്ഞ | മാ | ൻ | ദാ | ബ്ലാ | വേ | ശ് | ഏ | ലി |
| എ | ൽ | സാ | ബാ | ദ് | അ | ബീ | ഹൂ | ദ് | ഷേ |
| ശി | മെ | യി | സാ | ഖാ | ർ | ക് | ർ | മേ | ൽ |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.



## പള്ളി നർമ്മങ്ങൾ

### ഈ ഒതളങ്ങയില്ലേ... ഒതളങ്ങ!

ഇടവകപ്പെരുന്നാളടുക്കുന്നു. പള്ളിമുറ്റത്ത് നില്ക്കുന്ന വികാരിയച്ചന്റെയടുത്തേക്ക് ഒരാൾ വന്നു.

അച്ചാ – പള്ളിയിലേക്ക് പെരുന്നാൾ നേർച്ച കൊടുക്കാൻ കുറച്ചു കാശു കരുതിയിട്ടുണ്ട്. അതു ഞാനച്ചന്റെ കയ്യിൽ തരാം. അച്ചൻ തന്നെ പെരുന്നാളാവശ്യത്തിനെന്തെങ്കിലും വാങ്ങിയാൽ മതി.

ആകട്ടെ. എന്താണു വാങ്ങേണ്ടത്?

പെരുന്നാളിനൊക്കെ ഉപയോഗിക്കുന്ന ഒരു സാധനമില്ലേ – ഉരുണ്ട് വട്ടത്തിലുള്ളത്. താഴെ വീണാൽ പൊട്ടുന്നതാ. എന്തോന്നാ?

പൊട്ടുന്നതാണേൽ ബോംബായിരിക്കും. ഇനിയുള്ള കാലത്ത് പള്ളിയിലൊക്കെ അതായിരിക്കും. അല്ലെങ്കിൽ പൊതിച്ച തേങ്ങായായിരിക്കും! (പണ്ടൊരു പള്ളിയിൽ ബോംബുമായി എതിർവിഭാഗക്കാർ കയറിയതിനെക്കുറിച്ച് ചോദിച്ചപ്പോൾ പൊതിച്ച തേങ്ങാ ആയിരുന്നെന്നു മറുപടി. ഇനി അങ്ങനെ വല്ലതും?)

അല്ലച്ചോ. പെരുന്നാളിനു റാസായ്ക്കൊക്കെയെടുക്കുന്നതാണ്.

റാസാ വഞ്ചിയാണോ?

അല്ലെന്നേ. ഈ ഒതളങ്ങയില്ലേ, ഒതളങ്ങ? അച്ചൻമാര് കാപ്പായിട്ടോണ്ടൊക്കെയെടുക്കുന്നത്.

ഒതളങ്ങായല്ലേ? അങ്ങനെയെന്തോ....

ഓഹോഹോ – മനസ്സിലായി. അരുളിക്കാ.

അതുതന്നച്ചോ

ആ മേടിച്ചു കളയാം.

* * *

### മേലനങ്ങാതാറായേ...

പള്ളിയാരാധനകളിൽ ഉറക്കെ ചൊല്ലുന്നയാൾ കാഴ്ചയിൽ വിവരവും മാന്യതയുണ്ടെന്നു തോന്നും. അടുത്തു നിന്നു ശ്രദ്ധിച്ചാൽ കേൾക്കാം.

മറിയാ റാഹേൽ മേലനങ്ങാതാറേയ്...!

* * *

### ഒരു ഹൂസോറോ

അച്ചൻ വെള്ളക്കുപ്പായമിട്ടു നില്ക്കുമ്പോൾ ചിലർക്ക് കറുപ്പിടണമെന്നാവശ്യം. എന്തിനാ?

ഹൂസോറോ വേണം.

ചിലർക്കെന്നാൽ റൂസോ മതി

വേറെ ചിലരോ – ഹൂസോ കൊണ്ടും നില്ക്കും!

– ഫാ. തോമസ് പി. ജോൺ, മങ്കുഴി

## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ



പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ
ഓർമ്മ: ജൂലൈ 12



അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ
ഓർമ്മ: ജൂൺ 6



സഖറിയാസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ
ഓർമ്മ: ജൂലൈ 7



ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ
ഓർമ്മ: ജൂലൈ 23

വർത്തമാനം

സഭയ്ക്കുള്ളിലും പുറത്തും ആനുകാലികമായി ചർച്ചചെയ്യപ്പെടേണ്ട ചില വിഷയങ്ങളെക്കുറിച്ച് ഈ ലക്കം മുതൽ "വർത്തമാനം" എന്ന പംക്തി. മലങ്കരസഭാ മുൻ ചീഫ് എഡിറ്റർ ബഹു. ജേക്കബ് കുര്യന ച്ചൻ കൈകാര്യം ചെയ്യുവാൻ സമ്മതിച്ചിരിക്കുന്ന വിവരം മാന്യ വായനക്കാരെ അറിയിക്കുന്നു - എഡിറ്റർ.

# നിയുക്ത കാതോലിക്കാ തെരഞ്ഞെടുപ്പിൽ പ. സുന്നഹദോസിന്റെ നിർണ്ണായക പങ്ക്

ഫാ. ഡോ. ജേക്കബ് കുര്യൻ

സെപ്റ്റംബർ മാസത്തിൽ നടക്കുവാനുള്ള മലങ്കര അസോസ്യേഷനിലേക്ക് ഏവരും ഉറ്റു നോക്കുകയാണ് (ഒറ്റിക്കൊടുക്കുവാൻ 'ഒറ്റി'നോക്കുന്നവരും ഇല്ലാതില്ല). കഴിഞ്ഞ മെത്രാൻ തെരഞ്ഞെടുപ്പിൽ കണ്ടതുപോലെയുള്ള വോട്ടുപിടിത്തം നിയുക്ത കാതോലിക്കാ തെരഞ്ഞെടുപ്പിലും ആവർത്തിക്കുമോ എന്ന് സഭയെ സ്നേഹിക്കുന്ന പലരും ഭയപ്പെടുന്നു. കണ്ടുകൊണ്ടിരിക്കുന്ന ചില ലക്ഷണങ്ങൾ ആ ഭയത്തെ സാധൂകരിക്കുന്നതുമാണ്. ഇത്തരുണത്തിൽ നമ്മുടെ വലിയ പ്രതീക്ഷ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിലാണ്. മുമ്പും സംഭവിച്ചിട്ടുള്ളതുപോലെ പ. സുന്നഹദോസ് ഐകകണ്ഠ്യേന ഒരു പിതാവിന്റെ പേര് നിർദ്ദേശിക്കും എന്ന് നമുക്ക് പ്രതീക്ഷിക്കാം. ഈ ദൗത്യത്തിൽ നിന്ന് ഏതെങ്കിലും കാരണവശാൽ ഒഴിഞ്ഞു മാറുന്ന സാഹചര്യം ഉണ്ടായാൽ അത് സഭയെ ഒരു ചരിത്രദുരന്തത്തിലേക്കായിരിക്കും കൊണ്ടു ചെന്നെത്തിക്കുന്നത്. സുന്നഹദോസ് കൂടി ഈ വിഷയം ചർച്ചചെയ്യുന്ന സമയമാകുമ്പോൾ, നിയമാനുസൃതമായും നടപടിച്ചട്ടങ്ങളനുസരിച്ചും നാമനിർദ്ദേശ പത്രികകളുടെ സ്വീകരണപ്രക്രിയയിലേയ്ക്ക് കടന്നിരിക്കുമെങ്കിലും, സുന്നഹദോസിന് ഏക സ്ഥാനാർത്ഥിയെ നിർദ്ദേശിക്കുവാനുള്ള അവസരവും അവകാശവും ഇല്ലാതെയാകുന്നില്ല.

ഐകകണ്ഠ്യേന ഏക സ്ഥാനാർത്ഥിയെ നിർദ്ദേശിക്കുവാൻ പ. സുന്നഹദോസിന് മാനദണ്ഡങ്ങൾ രൂപപ്പെടുത്തേണ്ടി വന്നേക്കാം. ആരെ വേണമെങ്കിലും ഉൾപ്പെടുത്തുവാനും ഒഴിവാക്കുവാനും ഉതകുന്ന മാനദണ്ഡങ്ങൾക്ക് സാധ്യതയുണ്ട് എങ്കിലും, ഒഴിവിന്റെ പ്രത്യേകതയും പ്രാധാന്യവും ആയിരിക്കണം ശരിയായ മാനദണ്ഡത്തെ രൂപപ്പെടുത്തുന്നത്. സഭയുടെ ഭാവിയെക്കുറിച്ച് വന്ദ്യപിതാക്കന്മാരുടെ ദർശനത്തിന്റെയും മുൻഗണനയുടെയും വ്യക്തമായ ഒരു ചുവരെഴുത്തു കൂടി ആയിരിക്കും ആ മാനദണ്ഡം. തെരഞ്ഞെടുപ്പും സ്ഥാനാരോഹണവും തമ്മിലുള്ള കാല ദൈർഘ്യസാദ്ധ്യത, സഭക്ക് നേതൃത്വം നൽകുവാനുള്ള ആത്മീയ, ബൗദ്ധിക, കാര്യക്ഷമതാ-സാധ്യതകൾ എന്നിവ കൂടി പരിഗണിച്ചാലേ ഈ മാനദണ്ഡത്തിന് സുതാര്യത ഉണ്ടാകൂ. എന്തായാലും, സഭയുടെ നേതൃത്വത്തിലേക്ക് വരുന്ന പിതാവ്, പ്രായാധിക്യവും അനാരോഗ്യവും മൂലം സഹായികളുടെ നിയന്ത്രണക്കുരുക്കിൽ ഒതുങ്ങിപോകുന്ന ഗതികേട് വരാതിരിക്കുവാനുതകുന്ന തീരുമാനത്തിലേക്ക് എത്തുവാൻ സഭയ്ക്ക് മുൻതൂക്കം കൊടുത്ത് ചിന്തിക്കുന്ന പിതാക്കന്മാർക്ക് കഴിയും, കഴിയട്ടെ എന്ന് ആശിക്കാം, പ്രാർത്ഥിക്കാം.

* * *

പുരാവൃത്തം: എം. റ്റി. വാസുദേവൻ നായരുടെ "രണ്ടാമൂഴം" എന്ന നോവലിൽ നിന്ന്: (ഗാന്ധാരി കൊച്ചുമക്കളെ-പാണ്ഡവ, കൗരവ മക്കളെ വിളിച്ചു നിർത്തിപ്പറയുന്നു)

"ശവം വീണുകാണാൻ കൊതിക്കുന്ന കൂളികൾ"
പല വേഷത്തിൽ ഈ കൊട്ടാരത്തിൽ കയറിയിറങ്ങുന്നുണ്ട്.
ജ്യോതിഷക്കാരായിട്ടും, ഋഷിമാരായിട്ടും.
നിങ്ങൾ ഒരുമിച്ചു കഴിയേണ്ടവരാണ്
ആരും, ആരുടെയും ശത്രുവല്ല.
അതുമാത്രം അവർ പറഞ്ഞു തരില്ല"

# സൺഡേസ്ക്കൂൾ വാർത്തകൾ



ഫാ. റ്റി. ജെ. ജോഷ്വാ, ഡയറക്ടർ ജനറൽ



**1) സൺഡേസ്ക്കൂൾ പൊതുയോഗം:** സൺഡേസ്ക്കൂൾ അസോസിയേഷന്റെ വാർഷികപ്പൊതുയോഗം ആഗസ്റ്റ് 12-ാം തീയതി ശനിയാഴ്ച രാവിലെ 10 മണിക്ക് അസോസിയേഷൻ പ്രസിഡന്റ് പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ദേവലോകം കാതോലിക്കേറ്റ് ഹോളിൽ വച്ച് നടക്കുന്നതാണ്. പ്രസ്തുത യോഗത്തിൽ അസോസിയേഷന്റെ വാർഷിക റിപ്പോർട്ട്, 2005-2006-ലെ വരവുചെലവു കണക്ക്, 2006-2007-ലേക്കുള്ള ബജറ്റ് എന്നിവ അംഗീകരിക്കും. സൺഡേസ്ക്കൂൾ പ്രതിഭ, സൺഡേസ്ക്കൂൾ പ്രവീൺ, സൺഡേസ്ക്കൂൾ വിജ്ഞാനി എന്നീ അവാർഡുകളും പാരിതോഷികങ്ങളും, സൺഡേസ്ക്കൂൾ ദിനപ്പിരിവിൽ കൂടുതൽ തുക പിരിച്ച ഭദ്രാസനത്തിനും, പരീക്ഷകളിൽ കൂടുതൽ പോയിന്റുകൾ നേടിയിട്ടുള്ള ഭദ്രാസനത്തിനും സമ്മാനങ്ങൾ നൽകുന്നതുമാണ്. ജീവകാരുണ്യ ദിനപ്പിരിവ്, എക്സിക്യൂട്ടീവ് കമ്മറ്റിയുടെ തീരുമാനപ്രകാരം, തെരഞ്ഞെടുത്തിട്ടുള്ള പദ്ധതികൾക്കു നൽകപ്പെടും. ഓരോ ഭദ്രാസനത്തിൽ നിന്നുമുള്ള ഔദ്യോഗിക പ്രതിനിധികൾ യഥാസമയം യോഗത്തിൽ വന്നു സംബന്ധിക്കേണ്ടതാണ്. സെപ്തംബർ 11-ാം തീയതി വെള്ളിയാഴ്ച അസോസിയേഷന്റെ എക്സിക്യൂട്ടീവ് കമ്മറ്റി, ഞാലിയാകുഴി പി.എം.ജി. സെന്ററിൽ ചേരുന്നതായിരിക്കും.

**2) ഓഫീസ് സെക്രട്ടറി സി.യു. മാത്യു വിരമിക്കുന്നു:** ഇരുപത്തഞ്ചു വർഷം അസോസിയേഷൻ കേന്ദ്ര ഓഫീസ് സെക്രട്ടറി ആയി സ്തുത്യർഹമായി സേവനം അനുഷ്ഠിച്ച ശേഷം കഴിഞ്ഞ ഏപ്രിൽ മാസത്തിൽ വിരമിക്കുകയുണ്ടായി. കാര്യക്ഷമതയോടും, അർപ്പണബോധത്തോടും, പൂർണ്ണ ജാഗ്രതയോടും അദ്ദേഹം ചെയ്തിട്ടുള്ള സേവനം കൃതജ്ഞതാ പൂർവ്വം സ്മരിക്കുന്നു. സഭയോടും പ്രസ്ഥാനത്തോടുമുള്ള അദ്ദേഹത്തിന്റെ വിശ്വസ്തതയും, വിശ്വാസ കാര്യങ്ങളിലുള്ള തീക്ഷ്ണതയും ആർക്കും പ്രചോദനം നൽകുന്നതായിരിക്കുന്നു. ഔദ്യോഗികമായി വിരമിച്ചെങ്കിലും, പുതിയ ഓഫീസ് സെക്രട്ടറിയെ സഹായിക്കുന്നതിന് കുറെ ആഴ്ചകൾ അദ്ദേഹം ഓഫീസിൽ എത്തുന്നുണ്ടായിരുന്നു. വാർഷിക പൊതുയോഗത്തിൽ അദ്ദേഹത്തിന് സമുചിതമായ യാത്ര അയപ്പ് നൽകുന്നതാണ്.

**3) പുതിയ ഓഫീസ് സെക്രട്ടറി :** കുന്നന്താനം, വള്ളമല ഇടവകാംഗമായ ശ്രീ. ചെറിയാൻ മാത്യു കഴിഞ്ഞ ഏപ്രിൽ ഒന്നു മുതൽ ഓഫീസ് സെക്രട്ടറി ആയി ചുമതലയേറ്റു. അദ്ദേഹം വെണ്ണിക്കുളം സെന്റ് ബഹനാൻ ഹയർസെക്കണ്ടറി സ്ക്കൂൾ പ്രിൻസിപ്പലായി വിരമിച്ചശേഷമാണ് സൺഡേസ്ക്കൂൾ ആസ്ഥാനത്തെത്തുന്നത്. സൺഡേസ്ക്കൂൾ അദ്ധ്യാപകനായും, ഡിസ്ട്രിക്ട് ഇൻസ്പെക്ടറായും മറ്റും പ്രവർത്തിച്ച് പ്രസ്ഥാനവുമായി ദീർഘകാലം ബന്ധപ്പെട്ടിട്ടുള്ള വ്യക്തിയാണ്. ഒരു കമ്പ്യൂട്ടർ വിദഗ്ധനായ അദ്ദേഹത്തിന്റെ സേവനം നമ്മുടെ ഓഫീസ് കമ്പ്യൂട്ടറൈസ് ചെയ്യുന്നതിന് സഹായിക്കും അതിനാവശ്യമായ തുക ഈ വർഷത്തെ ബജറ്റിൽ ചേർത്തിട്ടുണ്ട്.

**4) ശ്രീ. പി. എ. ഫീലിപ്പോസും വിരമിക്കുന്നു:** ബ. കെ. ദാവീദച്ചൻ സൺഡേസ്ക്കൂൾ പ്രസ്ഥാനത്തിന്റെ ഡയറക്ടർ ആയിരുന്ന കാലത്ത് ഒരു ബാലനായി, സൺഡേസ്ക്കൂൾ ഓഫീസിൽ സേവനത്തിനു പ്രവേശിച്ച ശ്രീ. ഫീലിപ്പോസ് നാല്പതിലധികം വർഷം ഇവിടെ ആത്മാർത്ഥതയോടും അർപ്പണ ബോധത്തോടും പ്രവർത്തിച്ചു. ഓഫീസിൽത്തന്നെ താമസമായിരുന്നതുകൊണ്ട് അദ്ദേഹത്തിന്റെ പ്രവർത്തനത്തിനു സമയപരിധി ഒന്നുമില്ലായിരുന്നു. ആവശ്യമുള്ള അവസരങ്ങളിൽ രാത്രിയിൽ പോലും പ്രവർത്തിച്ചിരുന്നു. സേവന വ്യവസ്ഥയനുസരിച്ച് അറുപത്തഞ്ചാം വയസ്സിൽ വിരമിച്ചുവെങ്കിലും, മൂന്നു വർഷം കൂടി അദ്ദേഹത്തിനു നീട്ടിക്കൊടുക്കുകയായിരുന്നു. പള്ളികളും സ്ഥലങ്ങളും, ഭാരവാഹികളും എല്ലാം അദ്ദേഹത്തിന്റെ ഓർമ്മയിൽ തെളിഞ്ഞു നിന്നു. ഈ വരുന്ന ഡിസംബറിൽ അദ്ദേഹം ഓഫീസിനോടു വിട പറയുകയാണ്. ഈ വാർഷിക സമ്മേളനത്തിൽ അദ്ദേഹത്തിനും യാത്രയയപ്പു നൽകുന്നതായിരിക്കും.

**5) പരീക്ഷാ തീയതികൾ:** വിജ്ഞാപനത്തിലും കലണ്ടറിലും പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പ്രകാരം അർദ്ധവാർഷികപ്പരീഷ ജൂലൈ 16-ാം തീയതി നടത്തപ്പെടുന്നതാണ്.

സഹപാഠ്യമത്സരങ്ങൾ ഡിസ്ട്രിക്ട് തലത്തിൽ സെപ്തംബർ 21-ന് നടത്തുവാനാണ് നിർദ്ദേശിച്ചിരിക്കുന്നത്. എന്നാൽ അന്നേദിവസം മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ നടക്കുമെന്ന് തീരുമാനിച്ചിട്ടുള്ളതിനാൽ, അതാതു ഡയറക്ടറന്മാർക്ക് അതിനടുത്തുള്ള ഏതെങ്കിലും ദിവസം മത്സരം നടത്താവുന്നതാണ്.

പരീക്ഷാ ബോർഡു സമ്മേളിച്ച് ഇപ്പോഴത്തെ ചോദ്യപേപ്പറുകളുടെ പോരായ്മകൾ പരിഹരിക്കുന്നതിനും, കുറെക്കൂടെ ഫലപ്രദവും സുഗമവുമായ വിധത്തിൽ ചോദ്യപേപ്പറുകൾ മെച്ചപ്പെടുത്തുന്നതിന് സംവിധാനം ചെയ്തിട്ടുണ്ട്. അത് 2007-ലേക്കു പ്രയോഗക്ഷമമാക്കുന്നതാണ്.

❖

## മലങ്കര സഭയുടെ ആരാധനാ പാരമ്പര്യം - VIII

# നവീകരണ 'വെട്ടിത്തിരുത്തു'കൾ

## തക്സായിലും, നമസ്ക്കാര ക്രമങ്ങളിലും

എം. കുര്യൻ തോമസ്

### നവീകരണ യുഗം

സഭയെ മൊത്തത്തിൽ പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിലാക്കാനുള്ള ശ്രമം പരാജയപ്പെട്ടതോടെ ഭഗ്നാശനായ പാലക്കുന്നത്ത് അബ്രഹാം മല്പാൻ തന്റെ ഇടവകയായ മാരാമണ്ണു പള്ളിയിൽ നവീകരണം ഏകപക്ഷീയമായി നടപ്പാക്കി. കൊ: വ: 1012 കന്നി 18നു ആയിരുന്നു ഈ സംഭവം[114] മരാമണ്ണു ഇടവകക്കാർ ഇതിനെ അനുകൂലിച്ചു. തുടർന്ന് മാരാമണ്ണുകാരെ മലങ്കര മെത്രാപ്പോലീത്താ മുടക്കി. മാരാമണ്ണുകാർക്ക് മറ്റെവിടെയും തീ പോലും ലഭിക്കാത്ത സ്ഥിതി ഉണ്ടായി എന്നതാണ്[115] ആ നവീകരണത്തിന്റെ ആത്യന്തികഫലം. പരിഷ്കരിച്ച തക്സ ഉപയോഗിച്ച് മാരാമണ്ണു പള്ളിയിൽ ആദ്യം കുർബാന ചൊല്ലിയത് 1012 ചിങ്ങം 15നു ആണന്നും കാണുന്നുണ്ട്[116].

പാലക്കുന്നത്തു മല്പാൻ തിരുത്തിയ തക്സ ഇന്നു നിലവിലില്ല[117]. മല്പാന്റെ പരിഷ്കാരങ്ങളുടെ യഥാർത്ഥസ്ഥിതി അറിയാൻ ഇന്നു മാർഗ്ഗമില്ല. അദ്ദേഹത്തിന്റെ കാലശേഷം അനേകം പ്രാവശ്യം ഈ തക്സയിൽ നവീകരണക്കാർ മാറ്റം വരുത്തിയിട്ടുണ്ട്[118]. മൽപ്പാൻ വരുത്തിയാതായി പറയുന്ന പരിഷ്കാരങ്ങളിൽപലതും പിൽക്കാലത്ത് അദ്ദേഹത്തിന്റെ പിൻഗാമികൾ കൂട്ടിച്ചേർത്തതാണന്നും പറയുന്നുണ്ട്. പൊതുവിൽ മല്പാന്റേതായി അംഗീകരിച്ചിരിയ്ക്കുന്ന ഭേദഗതികൾ താഴെ പറയുന്നവയാണ്

1) പരിശുദ്ധൻമാരോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥനകൾ എല്ലാം നീക്കിക്കളഞ്ഞു
2) മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥനകൾ മുഴുവൻനീക്കി
3) കുർബാന, ബലി ആണെന്നുള്ള വിശ്വാസം പ്രകടിപ്പിയ്ക്കുന്ന ഭാഗങ്ങൾ നീക്കി
4) കുർബാന രണ്ടായിട്ടു കൊടുക്കണമെന്നു തീരുമാനിച്ചു.
5) രഹസ്യ കുമ്പസാരം നിർത്തലാക്കി
6) കൈക്കൊള്ളാൻ ആളില്ലാത്തപ്പോൾ കുർബാന ചൊല്ലുന്നരീതി നിർത്തലാക്കി[119]

തന്റെ കാലശേഷം മാരാമണ്ണു ഇടവകയ്ക്ക് പട്ടത്വ പിന്തുടർച്ച ഉറപ്പാക്കാനായി അബ്രഹാം മൽപ്പാൻ സഹോദര പുത്രനായ മാത്യൂസ് ശെമ്മാശനെ ശീമയിലേക്കയച്ചു. അന്ത്യോഖ്യാ പാത്രിയക്കീസിൽ നിന്നും മേൽപ്പട്ടം സ്വീകരിച്ചു മാർ മാത്യൂസ് അത്താനാസ്യോസ് 1843 ൽ മടങ്ങി എത്തി.[120]

അബ്രഹാം മൽപ്പാന്റെ പ്രതീക്ഷയ്ക്കു വിരുദ്ധമായി മാർ മാത്യൂസ് അത്താനാസ്യോസ് നവീകരണ തക്സയ്ക്കുപകരം യഥാർത്ഥ കുർബാന തക്സയും പളളിക്രമങ്ങളും ഉപയോഗിക്കുകയും മാരാമണ്ണിന്റെ മെത്രാൻ സ്ഥാനത്തിനു പകരം മലങ്കര മെത്രാൻ സ്ഥാനത്തിനുതന്നെ ശ്രമിച്ചു തുടങ്ങുകയും ചെയ്തു. ഇതു മല്പാനു ഒരു തിരിച്ചടിയായി.[121] ചേപ്പാട്ടു മാർ ദീവന്യാസ്യോസ് സ്ഥാനമൊഴിഞ്ഞതിനെ തുടർന്ന് കൊ: വ: 1027 കർക്കിടകം 15 നു മാർ മാത്യൂസ് അത്താനാസ്യോസിനു മലങ്കര മെത്രാനായി തിരുവെഴുത്തു വിളംബരം ലഭിച്ചു. പള്ളിക്രമങ്ങൾ ഭേദഗതി ചെയ്യുകയില്ല എന്നു ഉറപ്പു ലഭിച്ചതിനു ശേഷമാണ് തിരുവെഴുത്തു വിളംബരം നൽകിയത് എന്ന് ചില സൂചനകളുണ്ട്.[122] മാർ മാത്യൂസ് അത്താനാസ്യോസ് തന്റെ ജീവിതകാലത്തൊരിക്കലും നവീകരിച്ച ക്രമങ്ങൾ ഉപയോഗിച്ചില്ല എന്നും പറയുന്നുണ്ട്.[123]

### അച്ചടി - പരിഭാഷാ യുഗം

ഈ കാലഘട്ടത്തിലാണ് മലങ്കരയിൽ ആദ്യമായി ആരാധനാക്രമങ്ങൾ അച്ചടിക്കപ്പെട്ടത്. 1861ൽ ഇടവഴിക്കൽ പീലിപ്പോസു കോറെപ്പിസ്ക്കോപ്പ കല്ലച്ചിൽ അച്ചടിച്ചു പ്രസിദ്ധീകരിച്ച സുറിയാനി ശ്ഹീമോനമസ്കാരം ഇവയിൽ ഒന്നാണ്.[124] ഇതിനിടെ മാർ അത്താനാസ്യോസിനോട് പലകാരണങ്ങളാൽ എതിർത്തു നിന്നിരുന്നവർ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെ ഡയർബക്കറിലയച്ചു. അദ്ദേഹം അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മാർ ജോസഫ് ദിവന്യാസ്യോസ് എന്ന പേരിൽ മേല്പട്ടസ്ഥാനം സ്വീകരിച്ച് 1865ൽ മടങ്ങിയെത്തി മലങ്കര മെത്രാൻ സ്ഥാനത്തിനു അവകാശവാദം ഉന്നയിച്ചു.

മാർ മാത്യൂസ് അത്താനാസ്യോസിനു മലങ്കര മെത്രാൻ സ്ഥാനം ഉറച്ചതിനു ശേഷമാണ് സുറിയാനിക്രമങ്ങളുടെ പരിഭാഷ ഊർജ്ജിതമായി സഭയിൽ ആരംഭിച്ചത്. ഇക്കാര്യത്തിൽ പിന്നീട് രണ്ടു കക്ഷികളും പരസ്പരം മത്സരിച്ചു. നവീകരണത്തിന്റെ ഒരു ലക്ഷണമായി പരിഭാഷയെ പൊതുവെ കണക്കാക്കിയിരുന്നെങ്കിലും മലയാളക്രമങ്ങളോട് വളർന്നു വരുന്ന ആഭിമുഖ്യം കണ്ടില്ലെന്നു നടിക്കാൻ യാഥാസ്ഥിതിക പക്ഷത്തിനും സാധിച്ചില്ല. മലയാള പരിഭാഷയിൽ പുസ്തകങ്ങൾ പ്രചരിക്കുന്നതിനു മുമ്പുതന്നെ സുറിയാനി പുസ്തകത്തിൽ നോക്കി ഉടനുടൻ പരിഭാഷ എന്ന രീതിപ്രചാരത്തിലായി.

കൊ: വ: 1031 ൽ (1856) കോട്ടയം സുറിയാനി സെമിനാരി പ്രസിൽ ഒരു പ്രാർത്ഥന പുസ്തകം അച്ചടിച്ചു പ്രസിദ്ധീകരിച്ചതായി കാണുന്നുണ്ട്.[125] ഈ പുസ്തകത്തിൽ കൃപ നിറഞ്ഞ മറിയമേ.. എന്ന പ്രാർത്ഥന ഇല്ലായിരുന്നത്രേ. ഈ പുസ്തകം മലയാളത്തിലാണെങ്കിൽ അതായിരിക്കണം മലങ്കരസഭയിലെ മലയാളത്തിൽ അച്ചടിക്കപ്പെട്ട ആദ്യ പ്രാർത്ഥനാ പുസ്തകം.

ഈ പുസ്തകത്തിനു ബദലായി പ്രസിദ്ധപ്പെടുത്തി എന്നു പറയുന്ന 1859 ൽ അച്ചടിക്കപ്പെട്ട നമസ്ക്കാര ക്രമമാണ് ലഭ്യമായ ഏറ്റവും പഴയ മലയാളം പ്രാർത്ഥനാ പുസ്തകം. സ്തുതിചൊവ്വാകപ്പെട്ട സുറിയാനി ക്രിസ്ത്യാനിക്കാരുടെ നമസ്കാര ക്രമങ്ങൾ സുറിയാനിയിൽ നിന്നും പരിഭാഷപ്പെടുത്തി

യത് എന്നാണ് ഈ പുസ്തകത്തിന്റെ തലക്കെട്ട്. ഇത് മ. രാ. രാ. ചതുരങ്ക പട്ടണം കാള ഹസ്തിയപ്പ മുതലിയാര അവർകളുടെ മകൻ കോഴിക്കോട് സിവിൽ സെഷൻ കോടതി ശിരസ്തദാർ അരുണാചല മുതലിയാരുടെ വിദ്യാവിലാസ അച്ചുക്കൂട്ടത്തിൽ അച്ചടിക്കപ്പെട്ടു– 1859 താം വർഷം മാർച്ച് മാസം–പ്രന്റർ യശായ എന്ന പ്രസിദ്ധീകരണ വിവരണവും ഒന്നാം പേജിൽ കാണുന്നുണ്ട്.

41 പേജുള്ള ഈ പ്രാർത്ഥനാ ക്രമത്തിൽ താഴെ പറയുന്ന സംഗതികൾ അടങ്ങിയിരിക്കുന്നു.[126]

1) നമസ്കാരത്തെക്കുറിച്ചുള്ള കാനോൻ, 2) സന്ധ്യയുടെ നമസ്കാരം, 3) ശയന നമസ്കാരം, 4) പാതിരാത്രിയുടെ നമസ്കാരം, 5) പ്രഭാത നമസ്കാരം, 6) ഏഴരയുടെ നമസ്കാരം, 7) ഉച്ചയുടെ നമസ്കാരം, 8) ഇരുപത്തിരണ്ടരയുടെ നമസ്കാരം, 9) പള്ളിയകത്തു പ്രവേശിക്കുമ്പോൾ, 10) കുമ്പസാരത്തെക്കുറിച്ച്, 11) പ്രമാണങ്ങൾ [10 കല്പനകൾ], 12) കുർബാനക്രമം, 13) മസുമൂറ, 14) ഇശൈനുഹാറാ, 15) പള്ളിതാമക്കളെ എന്ന അപേക്ഷ, 16) ദൈവമേ അനുഗ്രഹിക്ക, 17) അനുതാപത്തിന്റെ അപേക്ഷ, 18) മെമ്ര, 19) പീലക്സീനോസു ബാവായുടെ പ്രാർത്ഥന, 20) കുമ്പസാരത്തെക്കുറിച്ച് വീണ്ടും, 21) നോമ്പിൽ ഉച്ചയുടെ, 22) ഓശാന കഴിഞ്ഞു ചൊല്ലേണ്ട കൗമ, 23) ഭക്ഷണ നമസ്കാരങ്ങൾ, 24) നമസ്കാരം കഴിഞ്ഞു ചൊല്ലേണ്ടുന്ന അപേക്ഷ.

ഈ നമസ്കാര പുസ്തകം ശീമക്കാരൻ യൂയാക്കിം മാർ കൂറിലോസിന്റെ കല്പന പ്രകാരം പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്താനാർ (പിന്നീട് ജോസഫ് മാർ ദീവന്ന്യാസ്യോസ് അഞ്ചാമൻ) അച്ചടിപ്പിച്ചതായി ആണു വിശ്വസിക്കപ്പെടുന്നത്.[127] ഈ നമസ്ക്കാര ക്രമത്തിൽ ഉൾപ്പെട്ട കുർബാന ക്രമത്തിൽ ജനങ്ങൾ ചൊല്ലണ്ട ഭാഗങ്ങൾ മാത്രമേ ഉള്ളു. പട്ടക്കാരനോ, ശുശ്രൂഷകനോ ചൊല്ലണ്ട ഭാഗങ്ങൾ ഇല്ല. ഗീതങ്ങളും ഇല്ല.

അടുത്തതായി കാണുന്ന അച്ചടിച്ച മലയാളം കുർബ്ബാന ക്രമം 1869ൽ കൊച്ചിയിൽ നിന്നും ജോസഫ് കത്തനാർ പ്രസിദ്ധീകരിച്ചതാണ്. സ്തുതി ചൊവ്വാകപ്പെട്ട യാക്കോബായ സുറിയാനിക്കാരുടെ കുറുബാനക്രമത്തിന്റെ തർജ്ജമ എന്നാണ് വെസ്റ്റേൺ സ്റ്റാർ ഓഫീസിൽ അച്ചടിച്ച ഈ പുസ്തകത്തിന്റെ പേര്. 1869 സെപ്റ്റംബർ 15 എന്ന് തീയതി വെച്ച ഇതിന്റെ മുഖവരയിൽ നിന്നും മനസിലാകുന്ന ശ്രദ്ധേയമായ ചില വസ്തുതകളുണ്ട്. അവ.

1) പള്ളികളിൽ കുർബാനക്രമം പരിഭാഷപ്പെടുത്തി ചൊല്ലുന്ന പതിവുണ്ട്.

2) അപ്രകാരം ചൊല്ലുന്നതിൽ ഐക്യരൂപം ഇല്ലാത്തതിനാലാണ് ഈ പുസ്തകം പ്രസിദ്ധീകരിയ്ക്കുന്നത്.

3) കുർബാന തക്സ പൂർണമായി പരിഭാഷപ്പെടുത്തിയിട്ടില്ല.

4) പരിഭാഷപ്പെടുത്തിയാൽ ലയം മാറുന്ന ഏതാനും സുറിയാനി ഗീതങ്ങൾ മലയാള ലിപിയിൽ ചേർത്തിട്ടുണ്ട്.[128]

അന്ന് കുർബാന തക്സ മലയാളത്തിലേയ്ക്ക് തർജ്ജമ ചെയ്തിട്ടില്ല എന്നു ഈ മുഖവരയിൽ നിന്നും തെളിയുന്നു . 1031 ലെ മാർ മാത്യൂസ് അത്താനാസ്യോസിന്റെയോ 1859 ലെ ഇട്ടൂപ്പ് കത്തനാരുടെയോ കുർബാനക്രമങ്ങളെപ്പറ്റിയാതൊരു സൂചനയും ഈ മുഖവരയിലില്ല.

ആരാണീ ജോസഫ് കത്തനാർ? 1852 ൽ മാർ അത്താനാസ്യോസിനു സെമിനാരി കൈവശം കിട്ടിയശേഷം തന്റെ മാതുലപുത്രനും അബ്രഹാം മല്പാന്റെ ശിഷ്യനുമായ ഉലശേരിൽ ജോസഫ് കത്തനാരെ അവിടെ മല്പാനായി നിയമിച്ചു[129]. ഈ കുർബാന ക്രമത്തിന്റെ കർത്താവ് ഇദ്ദേഹമാകാനാണ് സാദ്ധ്യത. ഇതിൽ പലയിടത്തും അത്ര പ്രകടമല്ലാതെ കാണുന്ന നവീകരണ തിരുത്തലുകൾ ഈ സാദ്ധ്യതയിലേക്കാണ് വിരൽ ചൂണ്ടുന്നത്. അങ്ങനെയെങ്കിൽ ഈ പുസ്തകത്തിൽ 1859 ലെ ഇട്ടൂപ്പ് കത്തനാരുടെ കുർബാനക്രമത്തെക്കുറിച്ചുള്ള നിശബ്ദത അതു പ്രതിപക്ഷത്തിന്റേത് ആയതിനാൽ ആണെന്നു കരുതാം. എന്നാൽ കൊ. വ. 1031ലെ മാർ അത്താനാസ്യോസിന്റെ കുർബാന ക്രമത്തെപ്പറ്റിയുള്ള നിശബ്ദത ദുരൂഹമായിരിക്കുന്നു.

ലേഖകന്റെ അനുമാനത്തിൽ 1031ലെ നമസ്ക്കാര ക്രമത്തേപ്പറ്റിയുള്ള പരാമർശത്തിൽ എന്തോ ഒരു ദുരൂഹത ഉണ്ട്. ഒന്നുകിൽ ആ കൃതി, മാർ അത്താനാസ്യോസിനെ നവീകരണ പക്ഷപാതിയാക്കാൻ പിൽക്കാലത്ത് കെട്ടിച്ചമച്ചതാണ്. അല്ലങ്കിൽ ആ കൃതി സുറിയാനിയിൽ തന്നെയാണ്. അതുമല്ലങ്കിൽ അപ്രകാരം ഒരു കൃതി നിലവിലില്ല.

1869 ലെ കുർബാന ക്രമത്തിൽ ശുശ്രൂഷകൻ ചൊല്ലേണ്ട ഭാഗങ്ങൾ കൂടി പരിഭാഷ ചെയ്തു ചേർത്തിട്ടുണ്ട്. മുഖവുരയിൽ സൂചിപ്പിച്ച മലയാള ലിപിയിലുള്ള സുറിയാനി ഗീതങ്ങൾ കൂടാതെ ഏവൻഗേലിയോനു ശേഷം ചൊല്ലാനായി രണ്ടു മലയാള ഗീതങ്ങൾ ചേർത്തിട്ടുണ്ട് (പേജ് 21) ഈ പാട്ടുകൾ യഥാർത്ഥ തക്സയിൽ ഇല്ലാത്തതും മാർത്തോമ്മാ സഭയുടെ തക്സായിൽ ഉള്ളതുമാണ്.[130] കൂടാതെ തൂയോബായുടെ പ്രുമിയോൻ –സെദ്റകളും മലയാളത്തിൽ ചേർത്തിട്ടുണ്ട്.

❖

## കുറിപ്പുകൾ

115 ചാക്കോ, *Op. Cit.*, p 15
116 പാറേട്ട്, *മലങ്കര നസ്രാണികൾ Vol III* , p 195
117 തോമസ്, Dr. M.M., *അബ്രഹാം മൽപ്പാന്റെ നവീകരണം*, തിരുവല്ല, 1984, p 11
118 Ibid, p 11
119 *മലങ്കര മാർത്തോമ്മാ സുറിയാനി ക്രിസ്ത്യാനികളുടെ കുർബാന ക്രമം*, കോട്ടയം, 1930, p ii
120 തോമസ്,Dr. M.M., *Op. Cit.* pp 12-3
121 പാറേട്ട്,*മലങ്കര നസ്രാണികൾ Vol III* , pp 213-4
122 ഉമ്മൻ, *Op. Cit.*, p 127
123 ജോർജ്ജ് വർഗ്ഗീസ്, *പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ്*, കോട്ടയം,1988, p 260
124 ജോൺസ് എബ്രഹാം കോനാട്ട്, *Op. Cit.*, p 241
125 കൂര്യൻ കോർ എപ്പിസ്ക്കോപ്പ, കണായാമ്പറമ്പിൽ, *മാർ കൂറിലോസ് ബാവ (ലേ.)*, മാർ കൂറിലോസ് സോവനീർ, മുളന്തുരുത്തി, 1974, p 7
126 *നമസ്ക്കാര ക്രമങ്ങൾ*, കോഴിക്കോട്, 1859, pp 1-2
127 ജോൺസ് എബ്രഹാം കോനാട്ട്, *Op. Cit.*, p 243 and കൂര്യൻ കോർ എപ്പിസ്ക്കോപ്പ, *Op. Cit.*,p 7
128 ജോസഫ് കത്തനാർ, *കുർബാനക്രമത്തിന്റെ തർജ്ജമ*, കൊച്ചിൻ, 1869, p i -ii
129 ചാക്കോ, *Op. Cit.*, p 3, 18
130 *മലങ്കര മാർത്തോമ്മാ സുറിയാനി ക്രിസ്ത്യാനികളുടെ കുർബാന ക്രമം*, കോട്ടയം, 1930, p 27

# പ. ബാവാ തിരുമേനിക്ക് സ്വീകരണം

**ഷിക്കാഗോ:-** മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷനായ പ. ബസേലിയോസ് മാർതോമാ ദിദിമോസ് പ്രഥമൻ ബാവാ തിരുമേനിക്ക് ഷിക്കാഗോ മേഖലയിലുള്ള ഓർത്തഡോക്സ് ഇടവകകളുടെ സംയുക്താഭിമുഖ്യത്തിൽ പ്രൗഢഗംഭീരമായ സ്വീകരണം നൽകുന്നു.

ജൂലായ് 15 മുതൽ 20 വരെയുള്ള ദിവസങ്ങളിലാണ് ഷിക്കാഗോ മേഖലയിൽ സന്ദർശനത്തിനെത്തുന്നത്.

ജൂലൈ 15-ന് വൈകിട്ട് ഷിക്കാഗോ ഒഹയർ വിമാനത്താവളത്തിൽ എത്തിച്ചേരുന്ന പിതാവിനെ അഭി. ഡോ. തോമസ് മാർ മക്കാറിയോസും അഭിവന്ദ്യ സഖറിയാസ് മാർ നിക്കോളാവോസും സ്വീകരിക്കും. ഇല്ലിനോയ് സംസ്ഥാനത്തിന്റെയും ഷിക്കാഗോ സിറ്റിയുടെയും പൂർണ്ണ ബഹുമതികളോടെ മേഖലയിലെ വൈദികരും വിശ്വാസികളും ചേർന്ന് പ. പിതാവിനെ സ്വീകരിച്ച് വാഹന ഘോഷയാത്രയായി ഷിക്കാഗോ സെന്റ് തോമസ് ദേവാലയത്തിൽ എത്തിക്കും.

## സുവർണ്ണജൂബിലി ആഘോഷം

മുളക്കുളം:- പൂവത്തുങ്കൽ കുരുവിള തോമസ് കത്തനാരുടെ 50-ാം ചരമ വാർഷികാഘോഷങ്ങൾ നടത്തുന്നു. വടക്കൻ പ്രദേശങ്ങളിലെ സഭാവളർച്ചയ്ക്ക് നേതൃത്വം വഹിച്ചിട്ടുള്ള ബഹു. അച്ചന്റെ ചരമ വാർഷികങ്ങൾക്ക് ഭദ്രാസന മെത്രാപ്പോലീത്താ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പ്രൊഫ. എം. പി. മത്തായി മറ്റ് വൈദീകർ സാമൂഹ്യ സാംസ്ക്കാരിക പ്രവർത്തകർ തുടങ്ങിയവർ നേതൃത്വം നൽകുന്നു.

## യുവാക്കൾ ക്രിസ്തുവിന്റെ ചൈതന്യവാഹകർ



**കോഴഞ്ചേരി:-** 'യുവാക്കൾ യേശുക്രിസ്തുവിന്റെ ചൈതന്യത്തെ സ്വാംശീകരിച്ച് ഉള്ളിൽ അഗ്നി ജ്വലിപ്പിക്കുന്നവരാണ്. അവർ ഭൂമിയുടെ ഉപ്പാണ്.' - ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മാർത്തോമ്മാ മെത്രാപ്പോലീത്താ. വഞ്ചിത്ര മാർ ഗ്രീഗോറിയോസ് യുവജനപ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി സമാപന സമ്മേളനത്തിൽ ഉദ്ഘാടനം നിർവഹിച്ചുകൊണ്ട് സംസാരിക്കുകയായിരുന്നു അദ്ദേഹം.

സഭയ്ക്കും സമൂഹത്തിനും ശ്രേഷ്ഠ മാതൃകയാണ് യവുജനപ്രസ്ഥാനത്തിന്റെ ജൂബിലിയോടനുബന്ധിച്ച് ഇടവക ചെയ്തതെന്ന് അദ്ധ്യക്ഷം വഹിച്ച ഇടവക മെത്രാപ്പോലീത്ത ഫിലിപ്പോസ് മാർ യൗസേബിയോസ് പറഞ്ഞു.

യുവജനപ്രസ്ഥാനം ദത്തെടുത്ത ഇടവകകൾക്കുള്ള സാമ്പത്തിക സഹായവും പെയിന്റിംഗ് മത്സര ജേതാക്കൾക്കുള്ള സമ്മാനവും വിതരണം ചെയ്തു.

ഇടവക വികാരി ഫാ. ടി. എ. ഇടയാടി സ്വാഗതവും കൺവീനർ അഡ്വ. ബിജോയി തോമസ് കൃതജ്ഞതയും പ്രകാശിപ്പിച്ചു. സെക്രട്ടറി ജോൺസൺ മണ്ണിൽ റിപ്പോർട്ട് അവതരിപ്പിച്ചു.

## പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ

**47-ാം ചരമ വാർഷികം**
**2006 ജൂലൈ 20**



വ. ദി. ശ്രീ. എം. സി. കുറിയാക്കോസ് റമ്പാൻ

ജൂലൈ 19, 20 തീയതികളിൽ പാത്താമുട്ടം സ്ലീബാ പള്ളിയിൽ

**37-ാം ചരമ വാർഷികം**
**2006 മാർച്ച് 7**



ശ്രീ. എം. സി. സഖറിയ
മാളികയിൽ,
പാത്താമുട്ടം

**3-ാം ചരമ വാർഷികം**
**2006 ജൂൺ 27**



ശ്രീമതി ശോശാമ്മ സഖറിയ
മാളികയിൽ,
പാത്താമുട്ടം

*Inserted by:-* **M.S. Jacob, Malikayil, Pathamuttam**

## ഓർത്തഡോക്സ് സഭാ ആരാധനയിൽ...

10-ാം പേജിൽ നിന്നു തുടർച്ച...

വേദഭാഗങ്ങൾ സംഗീത ഉപകരണങ്ങളുടെ പ്രയോജനവും പ്രസക്തിയും വിളിച്ചറിയിക്കുന്നു.

ലോകപ്രശസ്തഭാഷാ പണ്ഡിതനായ Wilfred Funk Litt-D-ന്റെ "Word Orgins and Their Romantic Stories." എന്ന പുസ്തകത്തിൽ Psalm എന്ന പദത്തിന്റെ അർത്ഥം വിവരിക്കുന്നത് ഇപ്രകാരമാണ്.

In Pagon Greece the word Psalms meant a plucking of strings of a harp or a song sung to a harp accompaniment." സങ്കീ. 4, 5, 6 മുതലായവ ഇപ്രകാരം സംഗീത ഉപകരണങ്ങളോടു കൂടെ ആലപിക്കുവാനുളളതാണെന്ന് വേദപുസ്തകത്തിൽ തന്നെ പരാമർശിച്ചിട്ടുണ്ട്. ഇസ്രായേൽ ജനത്തിന്റെ ജീവിത സാഹചര്യങ്ങളിൽ നിന്ന് ഉരുത്തിരിഞ്ഞ പ്രാർത്ഥനഗീതങ്ങളാണ് സങ്കീർത്തനങ്ങൾ. സന്തോഷം, സന്താപം, കൃതജ്ഞത, വിജയം, ശത്രുഭയം, ആദ്ധ്യാത്മിക വിരസത, ആശങ്കകൾ, എന്നിങ്ങനെ വിവിധ വികാരങ്ങൾ അതിൽ പ്രതിഫലിക്കുന്നു. അടിമത്തത്തിലും, പ്രവാസത്തിലും കിന്നരം മീട്ടുകയും കീർത്തനങ്ങൾ ആലപിക്കുകയും ചെയ്യുക സാദ്ധ്യമല്ലാത്ത സാഹചര്യത്തിൽ, ബാബിലോൺ പ്രവാസ കാലത്ത്, ദൈവജനം തങ്ങളുടെ നിസ്സഹായതയിൽ മാത്രമാണ് തങ്ങളുടെ കിന്നരങ്ങൾ അലരിവൃക്ഷത്തിൽ തൂക്കിയിട്ടത്, അതായത് മാറ്റിവച്ചത് (സങ്കീ. 137: 1-4). ശോക സാന്ദ്രമായ അന്തരീക്ഷത്തിൽ സംഗീത ഉപകരണങ്ങൾ ഉപയോഗിക്കേണ്ട എന്നു വയ്ക്കാമെങ്കിലും ക്രിസ്തീയ ആത്മീയതയുടെ ഉച്ചാവസ്ഥയും (Climax) വിശ്വാസത്തിന്റെ ആഘോഷവുമായ (ആഹ്ലാദകരമായ അവസ്ഥ) വി. കുർബാനയും, മനുഷ്യജീവിതത്തിലെ സന്തോഷ അനുഭവുമായ വി. വിവാഹ കൂദാശയും നടത്തുമ്പോൾ ഈ അനുഭവത്തിന് കൂടുതൽ ഓജസ്സും തേജസും നൽകാൻ സംഗീതഉപകരണ ഉപയോഗം അനിവാര്യമാണ്. ഓർത്തഡോക്സ് സഭയിൽ വി. കുർബാനയും പ്രാർത്ഥനയും ചൊല്ലുകയാണ് (Chanting) പറയുകയല്ല (എഫേസ്യർ 5:14 നോക്കുക) '[Chanting means a manner of singing or speaking in musical monotones – The All Nations English Dictionary].

നമ്മുടെ സഭയുമായി കുർബാന ഐക്യമുളള Oriental Orthodox Church-ൽ ഉൾപ്പെട്ട എത്യോപ്യൻ ഓർത്തഡോക്സ് സഭയിൽ ആരാധനയ്ക്ക് Percussion Instrument ഉപയോഗിക്കാറുണ്ട്. അപ്പോൾ താളവാദ്യങ്ങൾ ഓർത്തഡോക്സ് സഭയ്ക്ക് അന്യമാകു ന്നത് എങ്ങനെ? "നിൻ സ്തുതി പാടാൻ കിന്നരമേന്തി സ്തോത്രം ചെയ്യാൻ എൻ കർത്താവേ ഇവരുടെ വായ്കളെ വാഴ്ത്തീടേണം." (വിവാഹ കൂദാശക്രമത്തിലെ മാർ യാക്കോബിന്റെ ബോവൂസോ) കിന്നരമേന്തി സ്തോത്രം ചെയ്യണം എന്നാണ് സഭാ പിതാവായ മാർ യാക്കോബ് ആഗ്രഹിക്കുന്നതും പ്രാർത്ഥിക്കുന്നതും. യഹോവ എന്നെ രക്ഷിപ്പാൻ ഒരുങ്ങിയിരിക്കുന്നു. അതുകൊണ്ട് ഞങ്ങൾ ജീവപര്യന്തം യഹോവയുടെ ആലയത്തിൽ തന്ത്രിനാദത്തോടെ എന്റെ ഗീതങ്ങളെ പാടും. എന്നാണ് ഹിസ്കിയാ രാജാവ് പറഞ്ഞിരിക്കുന്നത്.

"എന്റെ ദൈവമേ, ഞാനും വീണകൊണ്ട് നിന്നെയും നിന്റെ വിശ്വസ്തതയെയും സ്തുതിക്കും; യിസ്രായേലിന്റെ പരിശുദ്ധനായുളളവനേ, ഞാൻ കിന്നരം കൊണ്ട് നിനക്ക് സ്തുതി പാടും. ഞാൻ നിനക്കു സ്തുതി പാടുമ്പോൾ എന്റെ അധരങ്ങളും നീ വീണ്ടെ ടുത്ത എന്റെ പ്രാണനും ഘോഷിച്ചാനന്ദിക്കും" എന്ന് സങ്കീർത്തനം 71:22-23 ൽ കൂടി ദാവീദ് പറഞ്ഞതിന്റെ അർത്ഥം സംഗീത ഉപകരണങ്ങൾ ഉപയോഗിച്ചതുകൊണ്ട് മാത്രമോ വെറും അധരസ്തുതി കൊണ്ട് മാത്രമോ യഥാർത്ഥ സ്തുതിപ്പാകുകയില്ല, മറിച്ച് ഹൃദയത്തിൽനിന്ന് സംഗീതം ഉയരണം എന്നത്രേ. ഈ നാഴികയിൽ നമ്മുടെ ബോധങ്ങളും ഹൃദയങ്ങളും പിതാവാം ദൈവത്തിന്റെ വലഭാഗത്തിരിക്കണം എന്ന് വി. കുർബാനയിൽ ഓർമ്മിപ്പിക്കുന്നത് ഈ അർത്ഥത്തിലാണ്. വിശ്വാസി സമൂഹം മുഴുവൻ ആരാധനയിൽ സജീവമായി പങ്കെടുക്കണം. ആരാധന മനസ്സിൽ നിന്ന് വരണം. എങ്കിലേ ആത്മാവിലും സത്യത്തിലുമുളള ആരാധനയാകൂ. അതാണ് ദൈവത്തിന് പ്രീതികരമായത്. ഗായകസംഘങ്ങൾ അപസ്വരങ്ങൾ (Cacophony) ഒഴിവാക്കി എല്ലാ വിശ്വാസികളുടെയും സ്വരങ്ങളെ സമന്വയിപ്പിച്ചു കൊണ്ട് (harmonise) യഥാർത്ഥ ആരാധനയിലേക്ക് നയിക്കുന്നു എന്നു മാത്രം.

വി. കുർബാന എന്നത് സ്വർഗ്ഗീയജീവിതത്തിന്റെ മുൻ ആസ്വാദനവും ക്രിസ്തീയ രക്ഷയുടെയും ദൈവികകൃപയുടെയും അനുഭവമായതുകൊണ്ട് അത് ഉളവാക്കുന്ന ആത്മീയ അനുഭൂതി ആനന്ദമാണ്. ഈ ആനന്ദം അനുഭവ വേദ്യമാക്കാൻ സ്വർഗ്ഗീയ മാലാഖമാരുടെ സംഘത്തോടൊപ്പം ചേർന്നു ആലപിക്കുവാനാണ് ദൈവം നമ്മെ വിളിച്ചിരിക്കുന്നത്. ഇപ്രകാരം വിവാഹകൂദാശവേളയും ക്രിസ്തീയ ജീവിതത്തിൽ ആനന്ദ നിർഭരമായ നിമിഷങ്ങൾ ആണല്ലോ. ഈ അവസരത്തിൽ സംഗീതസാന്ദ്രമായ അന്തരീക്ഷം ഉളവാക്കാൻ പ്രത്യേക ശാസ്ത്രീയ സംഗീത പരിശീലനം സിദ്ധിച്ച ഗായകസംഘത്തിന്റെ സേവനം ലഭ്യമാക്കേണ്ടത് ആവശ്യമാണ്. നമ്മുടെ സഭയിൽ സാധാരണയായി വി. കുർബാനവേളയിലും വിവാഹ കൂദാശവേളയിലുമാണല്ലോ ഗായകസംഘങ്ങളുടെ സേവനം പ്രയോജനപ്പെടുത്തുന്നത്. മിക്ക പളളികളിലും ഭൂരിഭാഗം വിശ്വാസികളും പാട്ടുകൾ ഉറച്ച് പാടാതെയും പാടിയാൽ തന്നെ അപശ്രുതിയിലും താളക്രമ വിരുദ്ധമായും ആണ് പങ്കെടുക്കുന്നത്. ഇത് ആരാധനയുടെ മഹത്വത്തിനും നിറവിനും ഭംഗം വരുത്തുന്നു. എന്നുമാത്രമല്ല ഉദ്ദിഷ്ട ഫലം ലഭ്യമാക്കുന്നുമില്ല. ഒരു കായിക താരത്തിന് എപ്രകാരം Track ആവശ്യമോ അപ്രകാരമാണ് ഒരു




ഗായകന് ശ്രുതി എന്നത്. നിങ്ങൾ ആർക്കുന്നില്ല എങ്കിൽ ഈ കല്ലുകൾ ആർക്കും, എന്ന കർത്തൃവചനം പോലെ നിസ്സംഗമായ ആരാധകരുടെ ഇടയിൽ ഗായകസംഘങ്ങൾ രൂപപ്പെട്ടാൽ തെറ്റു കാണേണ്ടതില്ല. നമ്മുടെ സഭയുടെ ആരാധനാ മഹത്വമാണ് സഭയുടെ മുഖ്യ ആകർഷണം. പക്ഷേ പല ഇടങ്ങളിലും ഈ ആരാധന, ലാഘവത്തോടെ അനുഷ്ഠിക്കുന്നതുവഴി അത് അരോചകമായി അനുഭവപ്പെടുകയും അനേകരെ ഈ സഭയിൽനിന്ന് അകറ്റുകയും ചെയ്യുന്നുണ്ട് എന്നത് ഒരു ദുഃഖസത്യമായി അവശേഷിക്കുന്നു. ഈ സ്ഥിതിയ്ക്ക് ഒരു മാറ്റമുണ്ടാകണം.

ആലാപനം ഹൃദ്യമാകണമെങ്കിൽ ഭാവ, രാഗ, താള ബന്ധിതമാകണം (ഭാരതം) ആധാരശ്രുതി ഉണ്ടെങ്കിലേ ലയമുണ്ടാകൂ. താളമുണ്ടെങ്കിലേ ക്രമമുണ്ടാകൂ. താളവും ലയ വുമുണ്ടായാലേ ഐക്യത (Harmony) ഉണ്ടാകൂ. ഒരു ഗാനസാഹിത്യം സംഗീതമാകണ മെങ്കിൽ ഗായകർക്ക് ശ്രുതിപ്പൊരുത്തവും താളബോധവും ഉണ്ടായിരിക്കണം. ഇതിന് സഹായകരമായിട്ടാണ് സംഗീത ഉപകരണങ്ങൾ ഉപയോഗിക്കുന്നത്.

ദൈവകൃപയാൽ നമ്മുടെ സഭയ്ക്ക് കരഗതമായ ഏറ്റവും ശ്രേഷ്ഠമായ സമ്പത്ത് അതിന്റെ ആരാധനാ സംഗീതമാണ്. പക്ഷെ, അത് വേണ്ടവിധത്തിൽ ആലപിക്കത്തക്ക ശാസ്ത്രീയ പരിശീലനമോ, ശബ്ദോൽപ്പാദനക്ഷമതയോ (Voice Productivity) ആരാധ നയിൽ സംബന്ധിക്കുന്ന സാധാരണ വിശ്വാസിക്ക് കുറവായി കാണുന്നു. ഇതര സഭകളെ അപേക്ഷിച്ച് നമ്മുടെ സഭയിൽ ഇത് വളരെ പ്രകടമാണ്. ആരാധനയിൽ ജനപങ്കാളിത്തത്തിന് ഏറെ പ്രാധാന്യം നൽകുന്ന ഓർത്തഡോക്സ് സഭകൾ ഇതിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ശ്രുതി സ്ക്കൂളിൽ പ്രത്യേകം പരിശീലനം ലഭിച്ച വ്യക്തികളെ പ്രയോജനപ്പെടുത്തി പരി. സഭയിലെ എല്ലാ പള്ളികളിലും ഗായകസംഘങ്ങൾ രൂപീകരിക്കേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണ്. അതുവഴി എല്ലാ വിശ്വാസികൾക്കും ശാസ്ത്രീയമായ ആരാധന സംഗീതപരിശീലനവും ശബ്ദോൽപ്പാദന അഭ്യസനങ്ങളും നൽകേണ്ടതും ആവശ്യമാണ്. ഇതിന് പരി. സഭയിലെ വൈദികശ്രേഷ്ഠൻ നേതൃത്വം നൽകിയാൽ മാത്രമേ പൂർണ്ണഫലം ലഭിക്കൂ, അതിന് വേണ്ട ബോധവൽക്കരണം ഇടവകതലത്തിൽ ഉണ്ടാകേണ്ടിയിരിക്കുന്നു. ആരാധനയിൽ ഏകീകരണവും അടുക്കും ചിട്ടയും ഉണ്ടാകുന്നതിന് നേതൃത്വം നൽകാൻ ഗായകസംഘത്തിന്റെ പങ്ക് വലുതാണ്. അതിന് നമ്മുടെ സഭയിലെ എല്ലാ അംഗങ്ങൾക്കും സംഗീത അവബോധം ഉണ്ടാകണം. സഭയിൽ ഒരു സംഗീത സംസ്ക്കാരം തന്നെ ഉടലെടുക്കണം. അങ്ങനെ ഉണ്ടാകട്ടെ എന്ന് പ്രത്യാശിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.





# ബുദ്ധിമാൻ

ഫാ. തോമസ് പി.






## 4th Death Anniversary

## 23-07-2006



# K. C. PHILIP

## (PAPPICHETTAN)

BRAHMA NAGAR
KHADKI, PUNE

*Inserted by:-*

**Mariamma Philip**
**Children & Grand Children**



# ഞായർദിന ചിന്തകൾ

ഫാ. ഡോ. മർക്കോസ് ജോസഫ് SST,
പത്തനാപുരം

**സഹതാപവും, ദുഃഖവും അന്യന്റെ വേദനയിലും, വിഷമതയിലും വൈകാരിക തലത്തിൽ മാനുഷികമായി ഉണ്ടാകുന്ന അയ്യോ ഭാവം (sympathy) മാത്രമാണ്... എന്നാൽ മനസ്സലിവ്/ആർദ്രത (empathy) ഇവകൾ ആഴത്തിൽ ഉളവാകുന്നതും ശാശ്വതമായി കർമ്മ പഥത്തിലേക്ക് നയിക്കുന്നതുമായ ദൈവിക സ്നേഹത്തിന്റെ ബഹിർസ്ഫുരണമാണ്.**

ജൂലൈ 16

**പെന്തിക്കോസ്തിക്കുശേഷം 6-ാം ഞായറാഴ്ച**
**വി. മത്തായി 15:32-39**

**യേശുവിന്റെ മനസ്സലിവ്/ആർദ്രത**

**A. ആമുഖം**

യഹൂദേതരുടെ മദ്ധ്യേ 7 അപ്പം കൊണ്ട് 4,000 പേരെ പോഷിപ്പിച്ച (മർക്കോസ് 8:10) അത്ഭുത പ്രവർത്തനമാണിന്നത്തെ ധ്യാനചിന്തകൾക്കാധാരം. ഈ സംഭവം നൽകുന്ന പ്രധാന സൂചന യേശുതമ്പുരാനിലൂടെ ലഭിക്കുന്ന രക്ഷയെയും കൃപയുടെ പ്രവാഹത്തെയും സംബന്ധിച്ചാണ്. ജാതികളെ ആദിമ സഭയിൽ ചേർക്കുന്നതിനുള്ള ശക്തമായ നീതീകരണം എന്ന നിലയിലും ഈ വേദഭാഗം പ്രാധാന്യമർഹിക്കുന്നു.

**വേദഭാഗപരിച്ഛേദം:** 5 അപ്പം കൊണ്ട് 5,000 പേരെ പോഷിപ്പിച്ച സംഭവവുമായി അടുത്ത സമാനത ഉണ്ടെങ്കിലും വ്യത്യസ്ത അത്ഭുതമാണിത്. കാരണം വി. മത്തായിയുടെ സുവിശേഷത്തിൽ തന്നെ തികച്ചും 2 സംഭവമാണെന്ന് വ്യക്തമാക്കിയിട്ടുണ്ട് (16:9). വ്യത്യസ്ത നാല് തലങ്ങളിൽ നിലനില്ക്കുന്നു (1) സ്ഥലം (2) സമയം (3) ജനം (4) മിച്ചമെടുക്കുന്ന അപ്പക്കൊട്ടകൾ. തിന്നു തൃപ്തരായ ജനങ്ങളെ സംബോധന ചെയ്യുന്നതിലും സുവിശേഷകന്മാർ വ്യത്യസ്ത പുലർത്തുന്നുണ്ട്. 5 അപ്പം കൊണ്ട് 5,000 പേരെ പോഷിപ്പിച്ച സംഭവം യഹൂദർ തിങ്ങിപ്പാർക്കുന്ന ഗന്നസരേത്ത് പ്രദേശത്ത് നടക്കുന്നു. അവിടെയുള്ള ആളുകളെ ദൈവജനമെന്ന അർത്ഥത്തിൽ 'ജനം' എന്നും ദെക്കെപ്പോലി പ്രദേശത്തു വച്ച് നടന്ന 7 അപ്പം കൊണ്ട് 4,000 പേരെ പോഷിപ്പിച്ച സംഭവത്തിൽ യഹൂദേതരർ എന്ന അർത്ഥത്തിൽ 'പുരുഷാര'മെന്നുമാണ് സംബോധന. താക്കോൽ പദമായി ഈ ഭാഗത്തുള്ള യേശുവിന്റെ 'മനസ്സലിവ്/ആർദ്രത' (empathy) വി. മത്തായിയിൽ മറ്റ് ഭാഗങ്ങളിലും ലഭിക്കുന്നുണ്ട് (9:36,20:34)

**B. ധ്യാനചിന്തകളും സന്ദേശങ്ങളും**

1. മനസ്സലിവ്/ആർദ്രത

സഹതാപവും, ദുഃഖവും അന്യന്റെ വേദനയിലും, വിഷമതയിലും വൈകാരിക തലത്തിൽ മാനുഷികമായി ഉണ്ടാകുന്ന അയ്യോഭാവം (sympathy) മാത്രമാണ്. ഇത് ശാശ്വതവും സമഗ്രഹവും ദൈവീകവുമല്ല, മറിച്ച് ഉപാധികൾക്ക് വിധേയവുമാണ്. എന്നാൽ മനസ്സലിവ്/ആർദ്രത (empathy) എന്നത് ആഴത്തിൽ ഉളവാകുന്നതും ശാശ്വതമായി കർമ്മ പഥത്തിലേക്ക് നയിക്കുന്നതുമായ ദൈവിക സ്നേഹത്തിന്റെ ബഹിർസ്ഫുരണമാണ്. യേശുതമ്പുരാനെ മനുഷ്യാവതാരത്തിനും, മൂന്നര വർഷക്കാലത്തെ ശുശ്രൂഷകൾക്കും, ക്രൂശിലെ പരമയാഗത്തിനും പ്രേരിപ്പിച്ചത് ആർദ്രതാഭാവമായിരുന്നു. തന്റെ സൃഷ്ടിയുടെ വേദനയും ദുഃഖവും തന്റേതായി അനുഭവപ്പെട്ട് അതേറ്റെടുത്ത താൻ, ഓരോ ദൈവ പൈതലും ഇപ്രകാരം മറ്റുള്ളവരുടെ വേദന സ്വന്തവേദനയായി, ഏറ്റെടുക്കുന്ന ക്രിസ്തീയ ഐക്യ ദാർഢ്യത്തിന്റെ (Solidarity) അനുഭവ തലത്തിലേക്കുയരണമെന്നാഗ്രഹിക്കുന്നു. ത്യാഗത്തിലധിഷ്ഠിതമായ യഥാർത്ഥ സ്നേഹം സമൃദ്ധമായി അവിടെയൊഴുകും. അപ്പോഴാണ് ഭൂമിയിൽ സ്വർഗ്ഗ രാജ്യം സംസ്ഥാപിതമാകുന്നത്.

2. സമർപ്പണ മാതൃകകൾ

ആത്മസമർപ്പണത്തിന്റെ മൂന്ന് ക്രമമായ ഉദാത്തമായ മാതൃകകൾ ഈ വേദഭാഗത്ത് ദർശിക്കാവുന്നതാണ് ഭക്തജനങ്ങൾ അവരുടെ സമയവും ശ്രദ്ധയും ജീവിതം തന്നെയും ഒരു സ്വയം മറവിയിൽ യേശു തമ്പുരാനോടുള്ള സംസർഗ്ഗത്തിനായി സമർപ്പിക്കുന്നു. (2) അപ്പോസ്തോലന്മാർ തങ്ങളെത്തന്നെ മറന്ന് അവർക്ക് ഭക്ഷിപ്പാനായി കരുതിയിരുന്നത് യേശു തമ്പുരാന്റെ മുമ്പിൽ 3) പൂർണ്ണ മനസ്സോടെ സമർപ്പിക്കുന്നു. യേശുതമ്പുരാൻ എല്ലാം ഏറ്റെടുത്ത് പിതാവിന് സ്തോത്രം കരേറ്റികൊണ്ട് തന്നെതന്നേയും ജനങ്ങൾക്ക് നൽകുവാനുള്ള അപ്പത്തേയും മത്സ്യങ്ങളേയും സമർപ്പിക്കുന്നു. പൂർണ്ണമനസ്സോടെ സ്വയം മറവിയിൽ ഉള്ളത് അതിന്റെ പൂർണ്ണതയിൽ സമർപ്പിക്കുമ്പോൾ മാത്രമെ യേശുവിന് ഏറ്റെടുക്കുവാൻ സാധിക്കൂ. ഏറ്റെടുക്കുന്നതെല്ലാം അവൻ വാഴ്ത്തും, നുറുക്കും, അനേകർക്കായി നൽകും. നാം നമ്മേയും നമ്മുടെ താലന്തുകളേയും യേശുവിന് സമർപ്പിക്കേണ്ടത് ഭൗതിക നേട്ടത്തിനോ സ്വയമഹിമക്കോ ആവരുത്. ഭൗതിക നേട്ടങ്ങൾ നേടുവാനുള്ള ആത്മീയത വേദപുസ്തകം പഠിപ്പിക്കുന്നില്ല. നമ്മുടെ സമർപ്പണം വാഴ്ത്തപ്പെടുവാനും മുറിക്കപ്പെടുവാനും അനേകർക്ക് പ്രയോജനപ്പെടുവാനുമാണെങ്കിൽ, എല്ലാവരും ദൈവകൃപ അനുഭവിച്ച് തൃപ്തരായി

ശേഷിപ്പിക്കുന്ന സന്തോഷാനുഭവത്തി ലേക്ക് എത്തും അപ്പോഴാണ് ദൈവതി രുനാമം മഹത്വപ്പെടുന്നത്.

3. ശിഷ്യന്മാരുടെ സഹകരണം തേടുന്ന യേശുവും, വിളമ്പുകാരായി ശിഷ്യന്മാരും

യേശുതമ്പുരാൻ ഈ അത്ഭുതം പ്രവർത്തിച്ചത് തന്റെ ശിഷ്യന്മാരാരുടെ പൂർണ്ണ സഹകരണത്തോടും പിതാവാം ദൈവത്തിന് സ്തോത്രാർപ്പണത്തോടു മായിരുന്നു. നമ്മുടെ കർമ്മമേഖലക ളിൽ ദൈവത്തിന് വിധേയപ്പെട്ട് മറ്റുള്ള വരുടെ സഹകരണത്തോടെ അനുഷ്ഠി ക്കുമ്പോൾ അത് വിജയവുമാവുകയും അല്ലാഞ്ഞാൽ അത് ആത്മപ്രശംസക ളുടെ നിമിത്തങ്ങളായി മാറുകയും ചെയ്യും. ജനങ്ങളുടെ അവസ്ഥയും അവ രോടുള്ള മനസ്സലിവും യേശു ശിഷ്യന്മാ രുമായി ചർച്ച ചെയ്യുന്നു. ദൈവം തന്റെ ഉദ്ദേശ്യങ്ങളും, ആഗ്രഹങ്ങളും, താബോർ മലയിൽ വച്ച് മോശയോടും ഏലിയാവിനോടും ചർച്ച ചെയ്യുന്നതു പോലെ, തന്റെ ഭക്തന്മാർക്ക് വെളിപ്പെ ടുത്തി അവരുമായി ആലോചിക്കുവാൻ യേശു ആഗ്രഹിക്കുന്നവനാകുന്നു. വാഴ്ത്തിനുറുക്കിയ ഭക്ഷണം വിളമ്പു കയോ ജനങ്ങളെ ഏല്പിക്കുകയോ ചെയ്യുന്നില്ല. സഭയിൽ കൗദാശിക കൃപ കൾ വിളമ്പുന്ന പൗരോഹിത്യ ശ്രേണി യുടെ സൂചന നമുക്കിവിടെ കാണാവു ന്നതാണ്. സഭയുടെ ആത്മീയ ഭണ്ഡാര ത്തിൽ നിന്ന് കൗദാശിക കൃപകൾ പ്രാപിക്കുവാൻ പന്തിയിലിരുന്ന് ദൈവ സംസർഗ്ഗത്തിനായി നമ്മേതന്നെ വിട്ടു കൊടുക്കേണ്ടതാണ്.

### C. പ്രായോഗിക ചിന്തകൾ

1. യേശുവിന്റെ തൃപ്പാദത്തിൽ സ്വയം മറക്കുന്ന ജനങ്ങൾ, ആരാധന ഒരു സ്വയം മറവിയുടെ ദൈവ സംസർഗ്ഗമാ കുന്ന അനുഭവ തലത്തിലേക്കുയരുന്നു. ഇത് ഒരു മാതൃകയും പ്രേരണയുമായി തീരണം.

2. യേശുവിനോടുകൂടി ആയിരി ക്കുന്ന ദൈവപൈതൽ ഒന്നും തനി ക്കായി കരുതേണ്ട. യേശു നമുക്ക് വേണ്ടി കരുതിക്കൊള്ളും.

3. സ്വാർത്ഥതയുടെ ഒരതിരുകളുമി ല്ലാതെ, യഹൂദേതരർക്കും കൃപകൾ വർഷിക്കുന്ന യേശു എന്റെ ജീവിത മാതൃക ആയിട്ടുണ്ടോ? വേലികെട്ടുകളി ല്ലാതെ മറ്റുള്ളവർ ആരായാലും ശുശ്രൂ ഷകളും സഹായവും എത്തിക്കാൻ എന്റെ സ്രോതസ്സുകളും സാദ്ധ്യതകളും ഉപയോഗപ്പെടുത്തുന്നുണ്ടോ? വിശന്നു വലയുന്ന ജനം ഇന്നും എന്റെ ചുറ്റിലു മില്ലേ? അവരെ ഓർത്ത് ഭാരപ്പെടുന്ന ക്രിസ്തീയ മനസ്സാക്ഷിയും ഐക്യ ദാർഢ്യ (solidarity) ഭാവവും ക്രിസ്തു വിന്റെ ഭാവം, 1 കൊരി. 2:16, ഫിലി. 2:5) എന്നിൽ എത്രമാത്രമുണ്ട്?

4. ഏഴപ്പം കൊടുത്തപ്പോൾ ഏഴ് കൊട്ടകൾ നിറച്ച് നൽകിയ കർത്താവ് ഇന്നും ജീവിക്കുന്നു എന്ന് ബോദ്ധ്യമാ യെങ്കിലേ സ്വയം മറന്ന് സമർപ്പിക്കു വാൻ സാധിക്കുകയുള്ളൂ. 'നിന്റെ അപ്പത്തെ ഏറിയ വെള്ളത്തിൽ എറി യുക, അത് നിന്നിലേക്ക് തിരിച്ചു വരും.'

5. ഏഴ് വൻകുട്ടകൾ നിറച്ചെടുത്തു' ഒന്നും നഷ്ടപ്പെടുത്താതെ, അത്യാവശ്യ ത്തിന് മാത്രമുപയോഗിക്കുന്ന, ധൂർത്തിനും ആഡംബരത്തിനും എതിരെ ലാളിത്യത്തിന്റെ ഒരു പ്രതിസം സ്ക്കാരവും ദർശനവും ഉണ്ടാകുവാൻ ഈ സംഭവം എന്നിൽ പ്രേരണയാ കുമോ?

6. മഗദാ ദേശത്തേക്കു ഉടൻ പിൻവാ ങ്ങുന്ന കർത്താവ് എല്ലാ മഹത്വവും പിതാവിങ്കലേക്ക് നയിക്കുന്ന ഒരു വലിയ മാതൃകയാണ്. ഈ മാതൃക എന്നിൽ എത്രമാത്രം സീകരിക്കപ്പെടു ന്നുണ്ട്?

**ജൂലൈ 23**
**പെന്തിക്കോസ്തിക്കുശേഷം 7-ാം ഞായറാഴ്ച**
**വി. മർക്കോസ് 3:20-30**

### പരിശുദ്ധാത്മാവിനെതിരായ പാപം

**വേദഭാഗപരിച്ഛേദം:** യേശുതമ്പു രാന്റെ ശുശ്രൂഷാവേദിയുടെ സിംഹഭാ ഗവും ഗലീലാ പ്രോവിൻസിലായിരുന്നു. സമൂഹത്തിൽ ഉന്നതാവസ്ഥയിൽ നില്ക്കുന്ന അവസരം ഭക്ഷണം കഴി ക്കാൻപോലും സമയം ലഭിക്കാതെ ആത്മശരീരമനസ്സുകൾക്ക് സമാശ്വാസം തേടി ഗലീലാപ്രദേശങ്ങളിൽ നിന്നു 'പുരുഷാരവും' യഹൂദ്യയിൽ നിന്നുള്ള 'ജനങ്ങളും' വന്നുകൊണ്ടേയിരുന്നു. എന്നാൽ യേശു തമ്പുരാന്റെ പ്രവർത്ത നങ്ങളെ ഉൾക്കൊള്ളാതെ തടയുവാൻ ശ്രമിച്ച 3 ഘടകങ്ങളുടെ പരാമർശവും ഈ വേദഭാഗത്തുണ്ട് (1) ദൈവരാജ്യപ്ര വർത്തനങ്ങളുടെ അടിത്തറ ഇളക്കു ന്നതും കർത്താവിന്റെ പ്രവർത്തനങ്ങളെ തടയുവാൻ ശ്രമിക്കുന്നതുമായ പിശാചും അവന്റെ ശക്തികളും (2) അസൂയ നിറഞ്ഞ സ്വന്തം ചാർച്ചക്കാരും നാട്ടുകാരും (3) അധികാരമോഹികളായ യഹൂദമത നേതാക്കന്മാരും. യേശുവിന്റെ ചാർച്ചക്കാർ 'ബുദ്ധിഭ്രമമുള്ളവൻ' എന്ന് വിളിച്ച് കർത്താവിനെ പിടിച്ചു ബന്ധി ക്കുവാൻ ശ്രമിക്കുമ്പോൾ ശാസ്ത്രിമാർ പിശാചിന്റെ തലവനെകൊണ്ട് ഭൂതത്തെ പുറത്താക്കുന്നവൻ എന്ന് ആരോപണം നടത്തുന്നു. ഗലീലായിൽ വച്ച്, ഈ പ്രത്യേക സാഹചര്യത്തിലാണ്, പരിശു ദ്ധാത്മാവിനെതിരായി ബോധപൂർവ്വം പാപം ചെയ്യുന്നതിന്റെ ഗൗരവം കർത്താവ് പഠിപ്പിക്കുന്നത്.

### ധ്യാനചിന്തകളും സന്ദേശങ്ങളും

1. പരിശുദ്ധാത്മാവിന് എതിരായ പാപങ്ങൾ

ഈ ഗണത്തിൽപെടുന്നത്, ബോധ പൂർവ്വം മനസ്സാക്ഷിയെ വഞ്ചിച്ചുകൊണ്ട് മനസ്സാ വാചാ, കർമ്മണാ നമ്മിലുണ്ടാ കുന്ന തിന്മപ്പെട്ട കാര്യങ്ങളാണ് (എബ്രാ. 10:29; 6:4-6). ഇവർക്ക് മോചനമില്ല കാരണം ഇങ്ങനെയുള്ള പാപങ്ങൾ ചെയ്യുന്നവർക്ക് അനുതപിക്കുവാൻ സാധിക്കുകയില്ല. അവർ ഹൃദയ കഠി നന്മാരും മനസ്സാക്ഷി മരിച്ചവരുമായി രിക്കും. പ്രാധാനമായും മൂന്ന് തരത്തി ലുള്ള പാപങ്ങളാണ് ഇങ്ങിനെയുള്ളത് (1) സത്യം ബോദ്ധ്യമായിട്ടും താൽക്കാ ലിക നേട്ടങ്ങൾക്കായി ബോധപൂർവ്വം അസത്യത്തോട് ചങ്ങാത്തം പിടിക്കയും സത്യത്തിന് എതിരായി പറകയും പ്രവർത്തിക്കുകയും ചെയ്യുന്നത്. പരിശു ദ്ധാത്മാവു സത്യാത്മാവാകയാൽ (യോ ഹ. 14:16) ഇത് പരിശുദ്ധാത്മാവിന് എതി രായ പാപമാണ്. അനന്യാസും സഫീ റായും പ്രവർത്തിയിൽ ഇതിന് ശക്തി യായ ഉദാഹരണമാണ്. യേശു തമ്പുരാൻ ദൈവത്തിൽ നിന്നുള്ളവനാണെന്ന് അവന്റെ ശൈലി അറിയാമായിരുന്ന

യഹൂദമതനേതാക്കന്മാർക്കും ഗലീലക്കാർക്കും അറിയാമായിരുന്നു. പക്ഷേ അവനെ ഉൾക്കൊള്ളുന്നതിനുള്ള വിമുഖത മൂലം അവനിൽ അശുദ്ധാത്മാവ് ഉണ്ട് എന്നും ബെയ്ത്സബൂലിനാലാണ് അവൻ ഭൂതങ്ങളെ പുറത്താക്കുന്നതെന്നും അവർ പറഞ്ഞു. (2) ദൈവകൃപകളും വരങ്ങളുമെല്ലാം പരിശുദ്ധാത്മ ദാനമാണ്. നമ്മുടെ നേട്ടങ്ങളെല്ലാം അവനിലൂടെ നമുക്ക് ലഭിച്ചതാണ്. നമ്മുടെ ചെറുതും വലുതുമായ വ്യക്തി കുടുംബ സഭാ സമൂഹതലങ്ങളിലുള്ള എല്ലാ പ്രവർത്തനങ്ങളുടെയും ഊർജ്ജസ്രോതസ്സും പരിശുദ്ധാത്മാവാണ്. അപ്പോസ്തോല പ്രവർത്തികൾ തന്നെ അപ്പോസ്തോലന്മാരിലൂടെ പരിശുദ്ധാത്മാവ് പ്രവർത്തിച്ചതിന്റെ റിക്കോർഡാണ് പരിശുദ്ധാത്മാവിന്റെ സുവിശേഷം. നമ്മുടെ പ്രവർത്തനങ്ങളെ പൂർണ്ണതയിലെത്തിക്കുന്നത് പരിശുദ്ധാത്മാവിന്റെ പ്രതിപ്രവർത്തനത്തിലൂടെ (synergetism of Holy Spirit) ആണ്. എന്നാൽ നേട്ടങ്ങളും പ്രവർത്തനങ്ങളുമെല്ലാം സ്വന്തം കഴിവിലൂടെ ആണെന്ന് വിചാരിക്കുന്നതും അവകാശപ്പെടുന്നതും പരിശുദ്ധാത്മാവിനെ നിന്ദിക്കുന്നതിന് തുല്യമാകയാൽ പരിശുദ്ധാത്മാവിന് എതിരായ പാപമാണ്. (3) ക്രിസ്തുവിന്റെ യോഗാത്മക ശരീരമായ സഭയ്ക്കും, അതിലെ ശുശ്രൂഷകന്മാർക്കും ദൈവമനുഷ്യർക്കും എതിരായി സംസാരിക്കുന്നതും പ്രവർത്തിക്കുന്നതും പരിശുദ്ധാത്മാവിനെതിരെയുള്ള പാപമാണ്. കാരണം സഭയിലും, ദൈവമനുഷ്യരിലും, നന്മയുടെ സ്രോതസ്സിലുമെല്ലാം നിറഞ്ഞു നില്ക്കുന്നത് പരിശുദ്ധാത്മാവാണ്.

2. സ്വരചരിദ്രം നാശകേതു

പിശാച് ദൈവരാജ്യ സംസ്ഥാപനത്തിന് എതിരാകയാൽ, എപ്പോഴും അവൻ മനുഷ്യ ഹൃദയങ്ങളിൽ കലഹത്തിന്റെയും ഛിദ്രത്തിന്റെയും ആത്മാവിനെ നിറച്ചുകൊണ്ടിരിക്കും. ഒരു ദൈവ പൈതൽ ഇതിനെതിരെ ജാഗരൂകനായിരിക്കേണ്ടതാണ്.

3. സാത്താനെ ബന്ധിക്കുന്ന പരിശുദ്ധാത്മ ശക്തി

പരിശുദ്ധാത്മ ശക്തിക്കുമാത്രമേ സാത്താനേയും അവന്റെ പ്രവർത്തനങ്ങളേയും ബന്ധിക്കുവാൻ സാധിക്കുകയുള്ളൂ. നമ്മിലുള്ള പരിശുദ്ധാത്മ ശക്തി ചോർത്തുവാൻ പിശാച് എപ്പോഴും ശ്രമിച്ചുകൊണ്ടിരിക്കും, നമ്മേ ഉപകരണമാക്കുവാൻ പരിശുദ്ധാത്മ ശക്തി നമ്മിൽ നിലനില്ക്കുന്നിടത്തോളം സാധിക്കയില്ല. അവൻ നമ്മുടെ ഉള്ളിൽ കടക്കുന്നത് ബലഹീനവശങ്ങളിലൂടെ ആണ്. ബലഹീനവശങ്ങളെ ശക്തീകരിക്കുവാനും പരിശുദ്ധാത്മ ശക്തി വർദ്ധിപ്പിക്കുവാനുമായി നമ്മുടെ കർത്താവു നിർദ്ദേശിക്കുന്ന രണ്ട് ശക്തി സ്രോതസ്സുകളാണ് 'പ്രാർത്ഥനയും ഉപവാസവും'.

**പ്രായോഗിക ചിന്തകൾ**

1. യേശുവിനെ തിരിച്ചറിയേണ്ട മിത്രങ്ങളാണ് അവനെ ബന്ധിക്കുവാൻ തുനിയുന്നത്. പലപ്പോഴും അന്യരല്ല, സഭാമക്കൾ തന്നെയാണ് സഭാ പ്രവർത്തനങ്ങൾക്കും നമുക്കും പ്രതികൂലമായി നില്ക്കുന്നത്.

2. മൂന്ന് ഗണത്തിൽ പെടുന്ന ആളുകളുണ്ട്– നന്മയിൽ തിന്മ കണ്ടു പിടിക്കുന്ന പൈശാചികർ, നന്മയിൽ നന്മയും തിന്മയിൽ തിന്മയും തിരിച്ചറിയുന്ന മാനുഷീകർ, തിന്മയിലും നന്മ ദർശിക്കുന്ന ദൈവീകർ. നാം ഏതു ഗണത്തിൽ പെടുന്നു, ചിന്തിക്കുക. എല്ലാവരിലും നന്മയുടെ അംശം ദർശിക്കുന്ന പരിശുദ്ധാത്മ ദാനത്തിനായി പ്രാർത്ഥിക്കാം.

4. നമ്മിലൂടെ ദൈവത്തിന്റെ പരിശുദ്ധാത്മാവ് ചെയ്യുന്ന നന്മകളെ തടയുവാൻ പിശാച് 'ദൂഷാരോപണങ്ങളാ'കുന്ന കെണികളും വിഷങ്ങളും പ്രയോഗിക്കും. അധൈര്യപ്പെടരുത്. കാരണം നമ്മേ നയിക്കുന്നത് ദൈവത്തിന്റെ പരിശുദ്ധാത്മാവാണെങ്കിൽ നമുക്കെതിരെ പ്രയോഗിക്കുന്ന ദൂഷാരോപണങ്ങളുടെ ഗൂഢലക്ഷ്യം ക്രമേണ വെളിവായികൊള്ളും. അങ്ങനെയുള്ള സന്ദർഭങ്ങളിൽ ദൈവാശ്രയത്തോടെ മുന്നേറുകയാണ് വേണ്ടത്.

5. പിശാച് നമ്മുടെ ബലഹീന വശങ്ങളെ മാത്രമല്ല, ഭക്തിദായകമായ വശങ്ങളേയും തിരിച്ചറിയും. കൗദാശിക കൃപകളിലൂടെ പരിശുദ്ധാത്മ ശക്തി ജ്വലിപ്പിച്ച പിതാക്കന്മാരുടെ കാലടികളെ പിൻതുടരുവാൻ നമുക്കും ശ്രമിക്കാം.

6. നമ്മിലുള്ള പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കുന്ന ഘടകങ്ങളെയും വഴികളെയും പ്രാർത്ഥനാപൂർവ്വം തിരിച്ചറിയാൻ ശ്രമിക്കാം. അതിൽ നിന്നൊഴിയാൻ വേണ്ട കരുത്തേകാൻ പ്രാർത്ഥിക്കാം.

ജൂലൈ 30

## പെന്തിക്കോസ്തിക്കുശേഷം 8–ാം ഞായറാഴ്ച

**വി. യോഹ. 6:47–59**

### A. ആമുഖം

ക്രിസ്തീയ വിശ്വാസത്തിന്റെയും പ്രത്യാശയുടേയും ജീവിതത്തിന്റെ തന്നെയും ഏറ്റവും അടിസ്ഥാനപ്രമാണവും മൗലിക മർമ്മവുമാണ്, ആരാധനാ വർഷത്തിൽ ആവർത്തിച്ച് വരുന്ന ഇന്നത്തെ വേദഭാഗം. മറ്റ് മത വിശ്വാസങ്ങളിൽ നിന്ന് ഒരു പക്ഷേ ക്രിസ്തീയ വിശ്വാസത്തെ വ്യതിരിക്തമാക്കുന്നതും ഇതാണ്. അതായത് ദൈവത്തെത്തന്നെ തിന്നുകുടിച്ച് രക്തബന്ധത്തിലേക്ക് പ്രവേശിച്ച് നിത്യജീവനും അതു വഴി അമരത്വവും പ്രാപിക്കുക എന്നതു തന്നെ.

**വേദഭാഗപരിച്ഛേദം:–** നിത്യജീവന്റെ അടിസ്ഥാനവും ആധാരവുമായി സ്വർഗ്ഗത്തിൽ നിന്നിറങ്ങി വന്ന യേശുവിനെ ഉയർത്തിക്കാണിക്കുന്ന പരമപ്രധാനമായ ഒരദ്ധ്യായമാണ് (യോഹ. 6) കാരണം. ഇത് വി. വേദപുസ്തകത്തിൽ നിന്ന് നഷ്ടപ്പെടുവാനിടയായിരുന്നു എങ്കിൽ ക്രിസ്തീയ വിശ്വാസത്തിന്റെ തന്നെ അന്തസത്ത ചോദ്യം ചെയ്യപ്പെടുമായിരുന്നു. സാധാരണക്കാരന് പെട്ടെന്ന് ഉൾക്കൊള്ളുവാൻ വയ്യാത്ത പഠിപ്പിക്കലാണ് ദൈവത്തെ തിന്നുകുടിച്ച് അമരത്വം പ്രാപിക്കുക എന്നത്. അതുകൊണ്ടായിരിക്കാം വി. യോഹന്നാൻ സുവിശേഷം എഴുതിയപ്പോൾ, മരുഭൂമിയിൽ വച്ച് പട്ടിണിക്കാർ അഞ്ചപ്പത്തിൽ നിന്ന് വർദ്ധിപ്പിച്ച ഭൗതികാപ്പം തിന്ന് ഉന്മേഷം പ്രാപിച്ച സംഭവം പ്രതീകാത്മകവും മുൻകുറിയുമായി നൽകിയശേഷമാണ് നിത്യജീവന്റെ അപ്പമായി താൻ സ്വർഗ്ഗത്തിൽ നിന്നറങ്ങിവന്നു എന്നുള്ള യേശുവിന്റെ പഠിപ്പിക്കൽ, വളരെ തന്മയത്വത്തോടെ ആവിഷ്ക്കരിച്ചത്. അദ്ധ്യായത്തിന്റെ പരിസമാപ്തിയായി, നിത്യജീവന്റെ വചനവും അമരത്വത്തിന്റെ ഭക്ഷണവുമായി ക്രിസ്തുവിനെ

ശ്ലീഹ ഗണത്തിന്റെ പ്രതിനിധിയായി പത്രോസ് ഏറ്റു പറയുന്നു. മുമ്പ് 6-ാം അദ്ധ്യായത്തിൽ 2 കാര്യങ്ങൾ കൂടി നൽകുന്നുണ്ട് - ജീവന്റെ അപ്പമെന്ന പഠിപ്പിക്കലിൽ വിശ്വസിക്കാതെ 12 പേരുടെ ഗണമൊഴികെ ശിഷ്യന്മാരെല്ലാ വരും പിൻവാങ്ങുന്നതും, 12 പേരിൽ തന്നെ ഒറ്റുകാരനായ യൂദയ്ക്ക് യഥാർത്ഥ വിശ്വാസമില്ലാതെ അഭിനയി ക്കുക മാത്രമാണ് ചെയ്തത് എന്ന യേശുവിന്റെ അറിവും.

**B. ധ്യാനചിന്തകളും സന്ദേശങ്ങളും**

1. നിത്യജീവന്റെ അച്ചാരവും (pre-payment) അടിസ്ഥാനവും (basis) യേശു തമ്പുരാന്റെ വിവിധ വിശേഷണ ങ്ങൾ വി. വേദപുസ്തകത്തിൽ ലഭ്യ മാണ് അവയിൽ ഏറ്റവും ശ്രേഷ്ഠമാ യത്, നിത്യ ജീവന്റെ വചനവും ഭോജ്യ വുമായി 'സ്വർഗ്ഗത്തിൽ നിന്നിറങ്ങി വന്ന അപ്പം' എന്നതാണ്. എക്കാലവും മനു ഷ്യൻ ഭയപ്പെടുന്ന ഒരവസ്ഥയാണ് 'മരണം' അതിനെ അതിജീവിക്കുവാൻ പല ദാർശനീക സങ്കല്പങ്ങളുമുണ്ടായി ട്ടുണ്ട്. അവയിലൊന്നാണ് ഭാരതീയ ദർശ നത്തിൽ ദേവന്മാർക്ക് അമരത്വം നൽകുന്ന "അമൃത്" എന്ന സങ്കല്പം. യേശു തമ്പുരാനിലൂടെ മാത്രമാണ് ഇത് സാർത്ഥവത്തായത്. മനുഷ്യ സൃഷ്ടി യിൽ, അവന്റെ മൂക്കിൽ ജീവശ്വാസം ഊതിക്കയറ്റി സൃഷ്ടാവ് അവനെ ചിരം ജീവിയാക്കി. എന്നാൽ പാപപതനത്തോ ടൊപ്പം മരണവും കടന്നു വന്നു. മരണാ തീതനായവൻ ഏകപക്ഷീയമായി മരണാ ധീനനായപ്പോൾ, സൃഷ്ടാവ് തന്നെ ത്തന്നെ സ്വയം ഭക്ഷണമാക്കികൊടുത്ത് അവനിലേക്ക് അമരത്വം വീണ്ടും നൽകി. ആകയാൽ വി. കുർബാന നിത്യ ജീവ നിലേക്കുള്ള അച്ചാരവും ആധാരവു മാണ്.

2. രക്തബന്ധത്തിന്റെ അനുപമ സ്നേഹം

കർത്താവിനെ തിന്നുകുടിക്കുന്ന വ്യക്തിയുമായി, രക്തബന്ധത്തിന്റെ പര മമായ അവസ്ഥയാണ് യേശുതമ്പുരാൻ നൽകുന്നത്. യേശുവിന്റെ ജീവരക്തം നമ്മുടെ സിരകളാകുന്നു. ഈ സ്നേഹ ബന്ധത്തിന്റെ ഉദാത്ത തലമാണ് ക്രിസ്തീയ വിശ്വാസത്തെ മറ്റുള്ളവയിൽ നിന്നുയർത്തി നിർത്തുന്ന വലിയ ഘടകം. മാതൃസ്നേഹത്തിന്റെ വൈകാ രിക നിമിഷങ്ങളിൽ ശിശുക്കളെ വാത്സ ല്യിച്ചുകൊണ്ട് അമ്മമാർ പറയും 'ഞാൻ നിന്നെ കടിച്ചുതിന്നാൻ' പോകുന്നു എന്ന്. സ്നേഹ പാരമ്യത്തിൽ, സ്നേഹിക്കുന്ന തിനോട് കായികമായിത്തന്നെ ഒന്നാകാൻ കൊതിക്കുന്ന അന്തരാത്മാവിന്റെ ഒടു ങ്ങാത്ത തൃഷ്ണയാണിത് സൂചിപ്പിക്കുന്ന ത്. കർത്താവും വിശ്വാസിയും വി. കുർബ്ബാനാനുഭവത്തിലൂടെ കായികമായി ത്തന്നെ ഒന്നായിത്തീരുകയാണ്.

**C. പ്രായോഗിക ചിന്തകൾ**

1. മാലാഖമാർക്കു പോലും അപ്രാ പ്യനായ കർത്താവിനെ, തിന്നുകുടിച്ച് അമരത്വം പ്രാപിക്കാൻ നമുക്കായി തന്നു. മാലാഖമാർക്ക് നേരെ നോക്കു വാൻ വയ്യാത്ത അഗ്നിയായവനെ കൈക ളിൽ ആഘോഷിക്കാൻ മർത്യനായ മനു ഷ്യന് വേണ്ടി ഇറങ്ങിവന്നു. ഈ അനു പമ സ്നേഹത്തിന് എന്ത് മറുപടി കൊടുക്കും? 'അഗ്നിമയന്മാർ ആരെ നോക്കിൽ വിറച്ചീടുന്നു...' ഈ ആരാ ധനാ ഗീതത്തിന്റെ അർത്ഥം നമുക്കിന്ന് ധ്യാനിച്ചു, ജീവിതം അവനായി സമർപ്പി ക്കാം.

2. ഒരർത്ഥത്തിൽ 'നിത്യജീവൻ' വിവ ക്ഷിക്കുന്നത് സമയ കാലങ്ങൾക്കതീത മായ (temporal dimension) എന്നാണ്. കാരണം സൂര്യചന്ദ്രന്മാരില്ലാത്ത കുഞ്ഞാ ടിനാൽ പ്രകാശിക്കുന്ന സ്വർഗ്ഗീയ യെരു ശലേമിൽ സമയകാലങ്ങൾക്ക് പ്രസക്തി യില്ല. നിത്യജീവന് അംശിയായ എന്നിൽ ജീവിതത്തിന്റെ ഗുണമേന്മ എത്രമാത്ര മെന്ന് ധ്യാനിക്കാം.

3. യേശു അമരത്വ ഭോജ്യമായി സ്വയം മുറിക്കപ്പെട്ട് അന്യർക്കായി തന്നെത്തന്നെ പങ്കു വെച്ചു. ക്രിസ്തു വിന്റെ പ്രതിരൂപങ്ങളായ നാം വ്യക്തി-കുടുംബ-സമൂഹ-സഭാ തലങ്ങളിൽ ജീവന്റെ ഊഷ്മളതയോ മരണത്തിന്റെ കയ്പുള്ള വേർപാടോ? പങ്കു വെക്കു വാൻ എന്നെതന്നെ വിട്ടുകൊടുക്കാൻ ഞാൻ സന്നദ്ധനാണ്. ശാന്തമായി ചിന്തി ക്കുക.

4. സ്പഷ്ടമായി രണ്ട് കാര്യങ്ങൾ കർത്താവ് ഈ വേദഭാഗത്തിലൂടെ ഓർമ്മിപ്പിക്കുന്നു. (1) ഞാൻ മരണമില്ലാ യ്മയുടെ ഭോജനമാണ് (2) എന്നെ തിന്നാഞ്ഞാൽ നിങ്ങൾക്ക് ഉള്ളിൽ ജീവ നുണ്ടാകില്ല. വി. കുർബാന കേവലം ഒരോർമ്മയെന്നോ, പ്രതീകാത്മക സാന്നി ദ്ധ്യമെന്നോ നോക്കിക്കാണുന്ന വ്യക്തി കളും സഭാ വിഭാഗങ്ങളും കർത്താവിന്റെ ഈ പ്രസ്താവനയോടെങ്ങനെ നീതിപു ലർത്തും? ആകയാൽ വി. കുർബ്ബാന മശിഹാ തമ്പുരാന്റെ തിരുശരീര രക്ത മാണെന്നുള്ള കേവലം പ്രമാണപരമായ വിശ്വാസം മാത്രമല്ല, പ്രയോഗികാനുഭ വമാകണം.

ആഗസ്റ്റ് 6

**കൂടാരപെരുനാൾ/ പെന്തിക്കോസ്തിക്കു ശേഷം 9-ാം ഞായറാഴ്ച**

**വി. മത്തായി 17:1-15; വി. മർക്കോ. 9:1-13; വി. ലൂക്കോ. 9:28-36**

**A. ആമുഖം**

ആരാധനാവർഷത്തിലെ അന്ത്യഭാ ഗമായ 'തേജസ്ക്കരണകാല'ത്തിലേക്ക് കൂടാരപെരുനാളിനോടുകൂടി പ്രവേശിക്കു കയാണ്. കൂടാര പെരുന്നാൾ യഹൂദ പശ്ചാത്തലത്തിൽ, വാഗ്ദത്ത നാട്ടി ലേക്ക് കൂടാര വാസികളായി മരുഭൂമിയിൽ യാത്ര ചെയ്ത പിതാക്കന്മാരുടെ ജീവിതസ്മരണയാണ്. എന്നാൽ ക്രിസ്തീയ പശ്ചാത്തലത്തിൽ, പൂർണ്ണ തേജസ്ക്കരണത്തിന്റെ സ്വർഗ്ഗീയ യെരു ശലേമിലേക്ക് തീർത്ഥാടനം നടത്തുന്ന ഈ താല്ക്കാലിക ജീവിതമാകുന്ന കൂടാ രവാസത്തിന്റെ സ്മൃതിയാണ്. വി. പത്രോസ് താബോറിൽ കൂടാരമുണ്ടാക്കി ദൈവസംസർഗ്ഗത്തിൽ തുടരുവാൻ ആ ഗ്രഹിച്ച താബോറിലെ രൂപാന്തരീകരണ സംഭവം സ്മരിക്കുന്ന ദിവസം കൂടിയാ ണിന്ന് എന്നത് കൂടാരപെരുനാളിന് മിഴി വേകുന്നു.

**വേദഭാഗപരിച്ഛേദം:-** കാര്യമായ വ്യത്യസ്തത ഇല്ലാതെ സുവിശേഷക ന്മാർ ഒരുപോലെ രേഖപ്പെടുത്തിയിരി ക്കുന്ന അത്ഭുത സംഭവവും ദൈവിക പ്രതിഭാസവുമാണ് ക്രിസ്തുവിന്റെ താബോറിലെ രൂപാന്തരീകരണം. ദിവ സത്തിന്റെയും പർവ്വതത്തിന്റേയും കാര്യ ത്തിൽ മാത്രമാണ് അസ്പഷ്ടത അല്പ മുള്ളത്. ആയിരം സൂര്യചന്ദ്രന്മാർ ഒരു മിച്ച് ഉദിച്ചാലെന്നോണം യേശുതമ്പുരാൻ തേജസ്ക്കരിക്കപ്പെട്ടു. സാക്ഷികളായി

ഉൾവലയ (inner circle) ശിഷ്യന്മാരും (പത്രോസ്, യാക്കോബ്, യോഹന്നാൻ) പഴയനിയമ പിതാക്കന്മാരും (മോശയും ഏലിയാവും) സന്നിഹിതരായിരുന്നു. വി. പത്രോസ് തന്റെ താബോറനുഭവം പിന്നീട് സൂചിപ്പിക്കുന്നുമുണ്ട് (2 പത്രോ. 1:18) സീനായ് മലയിൽ വച്ച് യഹോവയുടെ സാന്നിദ്ധ്യത്തിൽ മുഖം ശോഭിച്ച മോശയുടെ ജീവിതാനുഭവത്തോട് സമാനത താബോർ സംഭവ വിവരണത്തിലുമുണ്ട്. സഭയുടെ പൊതുവായ വിശ്വാസം, യുഗാന്ത്യവീക്ഷണം, ദൈവശാസ്ത്രം എന്നീ വിവിധ മേഖലകളിൽ പ്രാധാന്യമുള്ള ഒരു ചരിത്ര സംഭവം കൂടിയാണിത്. വിസ്താര ഭയത്താൽ പ്രായോഗിക ചിന്തകളിലേക്കൊന്നും കടക്കാതെ, വേദഭാഗത്ത് നിഴലിക്കുന്ന ചില ധ്യാനചിന്തകൾ പങ്കുവെക്കുന്നു.

**B. ധ്യാനചിന്തകളും സന്ദേശങ്ങളും**

1. ദൈവികതയുടെ ഉയർന്ന താബോർ പർവ്വതം

ദൈവസംസർഗ്ഗത്തിന്റെ ഉദാത്ത വേദികളാണ് പർവ്വതങ്ങൾ എന്ന് വേദപുസ്തകം സാക്ഷിക്കുന്നു. ആരാധനാ നഗരമായ യെരുശലേം പല പർവ്വതങ്ങളാൽ ചുറ്റപ്പെട്ട പർവ്വത നഗരമാണ്. താബോർ പർവ്വതം ഉയരത്തിൽ ഏറ്റവും ഔന്നത്യമുള്ളതാണ്. ഈ ഔന്നത്യം പ്രതീകാത്മകമായി വിളിച്ചോതുന്നത് ദൈവീകതയുടെ, ധാർമ്മികതയുടെ, ആന്തരീക ഗുണമേന്മയുടെ, വിശുദ്ധിയുടെ ഒക്കെ ഉന്നതാവസ്ഥയാണ്. താബോറിന്റെ ഈ ഔന്നത്യം ജീവിതത്തിൽ പരിപാലിക്കുന്ന ദൈവപൈതൽ കർത്താവിനെപ്പോലെ രൂപാന്തരപ്പെടുകയും ശോഭിക്കുകയും ചെയ്യും.

2. ആരാധനയുടെ താബോർ പർവ്വതം

ആരാധനയിലൂടെ ദൈവസംസർഗ്ഗവും അതുവഴി ക്രിസ്തുവൽക്കരണവും പ്രാപിക്കുക എന്നുള്ളതാണ് പൗരസ്ത്യ ആദ്ധ്യാത്മികതയുടെ കാതൽ. ആരാധനയുടെ തലങ്ങളാണ് പ്രാർത്ഥനയും ഉപവാസവും, കൂദാശകളും മറ്റു ആത്മീയ അനുഷ്ഠാനങ്ങളുമെല്ലാം. ആരാധനയിൽ സ്വർഗ്ഗം ഭൂമിയിലേക്ക് ഇറങ്ങുകയും, ഭൂമി സ്വർഗ്ഗത്തിലേക്ക് കരേറുകയുമാണ്. പരസ്പരം പകരുന്ന (inter pouring) ഒരു ആത്മീയതലത്തിൽ ഭക്തനും ആരാധനാമൂർത്തിയും ഒന്നാവുകയാണ്, പങ്കുവക്കുകയാണ്. ഈ ഉദാത്ത ദൈവസംസർഗ്ഗത്തിന്റെ ആഘോഷാനുഭവമായി, ആഘോഷ വേദിയായും താബോർ പർവ്വതം മാറി. വി. ത്രിത്വത്തിന്റെ ക്രിയാത്മക സാന്നിദ്ധ്യം – പിതാവിന്റെ ശബ്ദം, പുത്രന്റെ മറുരൂപം, പരിശുദ്ധാത്മാവിന്റെ പ്രകാശം താബോറിൽ നിറഞ്ഞു നില്ക്കുന്നു. പൂർവ്വീകരും, കാലികരും സമ്മേളിക്കുന്നു. പൂർവ്വികരുടെ പ്രതിനിധിയായി മോശയും ഏലിയാവും, കാലികരെ പ്രതിനിധീകരിച്ച് അന്തർവലയ ശ്ലീഹന്മാരും സന്നിഹിതരാണ്. അവർ പരസ്പരം തിരിച്ചറിയുന്നു. പുത്രൻ തന്റെ ഭക്തരുമായ് ക്രൂശാരോഹണം ചർച്ച ചെയ്യുന്നു. വാങ്ങിപ്പോയവരും സജീവരും ഒരുപോലെ കാണപ്പെടുന്നു. 'ഇവനെന്റെ പ്രിയ പുത്രനാകുന്നു' എന്ന വിശ്വാസ പ്രഖ്യാപനവും, ഇവനെ അനുസരിപ്പീൻ എന്ന നിർദ്ദേശവും കേൾക്കപ്പെടുന്നു. ഓർത്തഡോക്സ് സഭയുടെ ദർശനത്തിലെ ആരാധനാ സങ്കല്പം പൂർണ്ണമായും താബോറിലുണ്ട്. കൂടാരമുണ്ടാക്കി ഈ താബോറിൽ കഴിക്കുവാൻ ആഗ്രഹിക്കുന്ന വി. പത്രോസിനെപ്പോലെ നമുക്കും ദൈവസന്നിധിയിൽ തീരുമാനമെടുക്കാം. ആരാധനയുടെ സൗന്ദര്യം ഉൾക്കൊണ്ടാൽ തള്ളാൻ പറ്റുകയില്ല.

3. സ്വയം മറവിയുടെ താബോർ പർവ്വതം

താബോറിൽ സ്വയവും സ്വാർത്ഥതയും മറക്കുകയാണ്. ശ്ലീഹന്മാർ തങ്ങളെത്തന്നെ മറന്നു. തങ്ങൾക്ക് എന്തു കിട്ടുമെന്ന് ചോദിച്ചു നടന്ന പത്രോസ് കൂടാരമുണ്ടാക്കാൻ ആഗ്രഹിച്ചപ്പോൾ ഒന്ന് യേശുവിനും, മറ്റൊന്ന് ഏലിയാവിനും, മൂന്നാമത്തേത് മോശയ്ക്കും നൽകാൻ അനുവാദം ചോദിക്കുന്നു. തങ്ങൾക്ക് പ്രത്യേകത വേണ്ട, യേശുവിനോടൊപ്പം കഴിയാമെന്ന പരിത്യാഗ ചിന്ത താബോറിന്റെ അനുഭവത്തിലാണ്. യേശുവിനെ ഒന്നാമതും മറ്റുള്ളവർക്ക് രണ്ടാമത്തേതും മൂന്നാമത്തേതും നൽകുന്ന മുൻഗണനാക്രമം ആരാധനാ ജീവിതത്തിൽ മുന്നേറുന്ന ദൈവപൈതലിന്റെ വീക്ഷണമാണ്.

4. തേജസ്ക്കരണത്തിന്റെ താബോർ പർവ്വതം

പൗരസ്ത്യ രക്ഷാദൈവശാസ്ത്രത്തിന്റെ (Soteriology) കാതൽ 'തേജസ്ക്കരണവും, മഹത്വീകരണവുമാണ്.' (Illumination and Glorification) ആരാധനയും ദൈവസംസർഗ്ഗവും സഭാ ജീവിതവുമൊക്കെ നയിക്കുന്നത് ഇതിലേക്കാണ്. കർത്താവ് സൂര്യനെപ്പോലെ ശോഭിച്ചു. മോശ സീനായ് മലയിലും ശോഭിച്ചു. പ. പരുമലത്തിരുമേനിയുടെ മുഖത്തു നിന്നു വി. കുർബാന മദ്ധ്യേ ഒളിവിതറുമായിരുന്നു. ആരാധനയുടെ താബോർ അനുഭവം നമ്മെ ശോഭിപ്പിക്കട്ടെ.

5. ദർശനങ്ങൾ തെളിയുന്ന താബോർ പർവ്വതം

ബാഹ്യമായ ഭൗതിക നേത്രത്തിലൂടെ നോക്കിയ ശ്ലീഹന്മാർക്ക് യേശുവിന്റെ മിന്നുന്ന വെളുത്ത ഉടുപ്പും മുഖശോഭയും മാത്രമേ കാണാൻ കഴിഞ്ഞുള്ളു. (ലൂക്കോ. 9:29) ഇത് സഹിക്കാൻ വയ്യാതെ വന്നപ്പോൾ ഉറങ്ങിപ്പോകുകയും ചെയ്തു. ദർശനത്തിങ്കലേക്ക് ഉൾനേത്രം തുറന്നപ്പോൾ (ലൂക്കോ. 9:32) യേശുവിന്റെ തേജസ്സിനേയും പഴയ പിതാക്കന്മാരുടെ ശ്രേഷ്ഠതയേയും കണ്ടു. അപ്പോഴാണ് കൂടാരമുണ്ടാക്കി അവിടെത്തന്നെ കഴിയാൻ ആഗ്രഹിക്കുന്നത്. നമ്മുടെ ബാഹ്യനേത്രം തുറന്നിരിക്കുന്നുവെങ്കിലും അന്തർ നേത്രം സ്വാർത്ഥതാ ലൗകീകാകർഷണങ്ങൾ രഹസ്യഭാവങ്ങൾ എന്നിവയാൽ അടയപ്പെട്ടിരിക്കുന്നു. ദൈവസംസർഗ്ഗത്തിന്റെ താബോറിൽകയറി ഉൾനേത്രം തെളിയുമ്പോൾ ദൈവമഹത്വവും മറ്റുള്ളവരുടെ ശ്രേഷ്ഠതയും ബോദ്ധ്യമാകും.

6. സ്വർഗ്ഗരാജ്യ പ്രയാണത്തിന്റെയും മുന്നാസ്വാദനത്തിന്റെയും താബോർ പർവ്വതം

സത്താപരമായി പിതാവുമായി ഒന്നായിരുന്നവൻ താബോറിൽ ദൈവരാജ്യത്തിന്റെ മുന്നാസ്വാദനം നൽകി (ലൂക്കോ. 9:27). ആരാധന നമുക്കും ഈയനുഭവമേകട്ടെ.

7. രൂപാന്തരീകരണത്തിന്റെ താബോർ പർവ്വതം

ആരാധനാ ആന്തരീകമായി അനുഭവങ്ങളിലേക്ക് നയിക്കുന്നില്ലെങ്കിൽ കേവലം മേളകളോ ഉന്മാദ ആഘോഷങ്ങളോ ബുദ്ധിയുടെ ജല്പനങ്ങളോ ആയി ഒക്കെ അധപതിക്കും. ❖

## "സൂര്യോദയം" പൂർത്തിയായി

അഭിവന്ദ്യ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനിയുടെ വില്ലേജ് മിഷനെക്കുറിച്ചുള്ള ഡോക്യുമെന്ററിയുടെ നിർമ്മാണം പൂർത്തിയായി.

മനുഷ്യർ കയറിച്ചെല്ലാൻ മടിക്കുന്ന ഗ്രാമങ്ങളിൽ സ്നേഹത്തിന്റെ സുവിശേഷം വിതയ്ക്കുന്ന ഭിലായ് മിഷന്റെ ഒരു വിഹഗ വീക്ഷണമാണ് 'ഗ്രാമങ്ങളിൽ സൂര്യോദയം' എന്ന പേരിലുള്ള ഡോക്യുമെന്ററി. ദക്ഷിണ ഭാരതത്തെ അപേക്ഷിച്ച് അവിശ്വസനീയമാം പിന്നോക്കം നില്ക്കുന്ന ഉത്തര ഭാരതത്തിന്റെ ജീവിത ചിത്രങ്ങളാണ് ഇവിടെ തെളിയുന്നത്. കൽക്കട്ടാ ഭദ്രാസന സാരഥി എന്ന നിലയിൽ ഭദ്രാസനത്തെ വികസനത്തിന്റെ പാതയിലൂടെ നയിക്കുമ്പോഴും ഇരുളടഞ്ഞ ഗ്രാമങ്ങളെ സ്നേഹിക്കുന്ന ഒരു പിതാവിന്റെ ഹൃദയരാഗങ്ങളാണിവ. ഇന്ത്യയുടെ ആത്മാവിനെ താരാട്ടു പാടി ഉറക്കുന്ന ഗ്രാമീണരുടെ ജീവിത ദൃശ്യങ്ങളും, കൽക്കട്ട ഭദ്രാസനത്തിന്റെ ഇതര മിഷൻ പ്രവർത്തനങ്ങളും, വിദ്യാഭ്യാസ മേഖലയിലെ മുന്നേറ്റവുമൊക്കെ ഇവിടെ മിഴിതുറക്കുന്നു.

ആദം ക്രിയേഷൻസിന്റെ ബാനറിൽ നിർമ്മിച്ചിരിക്കുന്ന ഇതിന്റെ ചിത്രീകരണങ്ങൾ ഭിലായി, ജബൽപ്പൂർ, മക്കോഡിയാ, നാഗ്പൂർ, ചന്ദ്രപ്പൂർ, ഭോപ്പാൽ, നിരണം, കോട്ടയം എന്നിവടങ്ങളിലായി പൂർത്തിയാക്കിക്കഴിഞ്ഞു. മസ്ക്കറ്റ് മാർ ഗ്രിഗോറിയോസ് ഓർത്തഡോക് ഇടവകയാണ് ഡോക്യുമെന്ററി നിർമ്മിക്കുന്നത്. രചന, സംവിധാനം - ഫാ. റ്റി. എ. ഇടയാടി, ഫാ. തോമസ് പി. മുകളിൽ.

## കെ. ജി. കോളജിന് ഉന്നത വിജയം

മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയുടെ ബി.എസ്സ്.സി. പരീക്ഷാ ഫലം അറിവായപ്പോൾ പാമ്പാടി കെ. ജി. കോളജിന് തിളക്കമാർന്ന നേട്ടം. കോളജിൽ ബി.എസ്സ്.സി. കോഴ്സ് നടത്തുന്ന മൂന്നു ഡിപ്പാർട്ടുമെന്റുകളിലും 100% വിജയം. ഫിസിക്സ്, കെമിസ്ട്രി, സുവോളജി വിഭാഗങ്ങളിൽ വിജയിച്ച 90 ശതമാനത്തിലധികം പേർക്കും ഫസ്റ്റ് ക്ലാസ്സ്.

ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ചേർന്ന മലങ്കര സഭാ കോളജുകളുടെ ഗവേണിംഗ് ബോർഡ് യോഗം ജേതാക്കളെ അനുമോദിച്ചു. ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ, ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ എന്നിവർ ആശംസകൾ നേർന്നു.

## മാർ ഡയനീഷ്യസ് സ്ക്കൂളിന് ഉന്നതവിജയം

**മല്ലപ്പള്ളി:-** മലങ്കര ഓർത്തഡോക്സ് സഭയുടെ ഉടമസ്ഥതയിലുള്ള ആദ്യത്തെ CBSE Residential School ആയ Mar Dionysius Senior Secondary School CBSE പരീക്ഷയിൽ ഉന്നത വിജയം നേടി. തുടർച്ചയായി 8–ാം തവണയാണ് പത്താം ക്ലാസ് പരീക്ഷയിൽ 100% വിജയം കൈവിരിക്കുന്നത്.

## നിയമിതരായി



കേന്ദ്ര തോട്ടവിള സ്ഥാപനത്തിന്റെ (സി.പി.സി.ആർ.ഐ.) ഡയറക്ടറായി നിയമിതനായ ഡോ. ജോർജ് വി. തോമസ്. മികച്ച ഗവേഷണ പ്രബന്ധ പ്രസിദ്ധീകരണത്തിനുള്ള ഡോ. സി.എസ്. വെങ്കിടരാമൻ മെമ്മോറിയൽ അവാർഡ് ലഭിച്ചിട്ടുണ്ട്. വകയാർ സെന്റ് മേരീസ് ഇടവകാംഗം.



ഡിപ്പാർട്ട്മെന്റ് ഓഫ് ഹയർ സെക്കന്ററി എഡ്യുക്കേഷന്റെ കരിയർ ഗൈഡൻസ് ആൻഡ് കൗൺസെലിംഗ് വിഭാഗം കൊല്ലം ജില്ലാ കോ–ഓർഡിനേറ്ററായി നിയമിതനായ റവ. ഫാ. തോംസൺ ഗ്രേസ് മുളമൂട്ടിൽ. കണ്ണനല്ലൂർ എം. കെ. എൽ.എം. ഹയർ സെക്കന്ററി സ്ക്കൂൾ ഗണിത ശാസ്ത്രാദ്ധ്യാപകൻ, നീലേശ്വരം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരി, എം.ജി.ഒ.സി.എസ്.എം. കുണ്ടറ റീജിയൻ പ്രസിഡന്റ് എന്നിങ്ങനെ പ്രവർത്തിക്കുന്നു.

## ഉന്നത വിജയം കരസ്ഥമാക്കി



കഴിഞ്ഞ എസ്.എസ്.എൽ.സി. പരീക്ഷയിൽ എല്ലാ വിഷയങ്ങൾക്കും A+ നേടിയ കെസ്സി സൂസ്സൻ സഖറിയ. പാച്ചിറ താബോർ സൺഡേസ്ക്കൂൾ വിദ്യാർത്ഥിനിയും ഫാ. കെ. എം. സഖറിയായുടെയും ലൈസാമ്മ സഖറിയായുടെയും മകളുമാണ്.

## സാശ്രയ ട്രെയിനിംഗ് & റീഹാബിലിറ്റേഷൻ സെന്റർ, വെട്ടിക്കൽ

അപകടമോ രോഗമോ മൂലം നട്ടെല്ലിന് ക്ഷതം സംഭവിച്ച് അരയ്ക്കു കീഴെ തളർന്നു പോയവർക്കു വേണ്ടി കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിന്റെ കീഴിൽ മുളന്തുരുത്തിക്കടുത്ത് വെട്ടിക്കൽ ദയറായുടെ സമീപത്തായി ആരംഭിച്ചിരിക്കുന്ന സ്വാശ്രയ പരിശീലന കേന്ദ്രത്തിലെ മൂന്നാമത് ബാച്ചിലേക്കുള്ള പ്രവേശനം ആരംഭിച്ചിരിക്കുന്നു. മൂന്നു മാസത്തെ പരിശീലനത്തിലൂടെ ശാരീരികവും മാനസികവുമായി സ്വാശ്രയരാക്കി പുനരധിവാസത്തിലൂടെ ആത്മവിശ്വാസം വളർത്തി എടുക്കുകയാണ് സ്വാശ്രയയുടെ മുഖ്യ ഉദ്ദേശ്യം.

കൂടുതൽ വിവരങ്ങൾക്ക്

**സെക്രട്ടറി**
**സ്വാശ്രയ, വെട്ടിക്കൽ**
**മുളന്തുരുത്തി, എറണാകുളം - 682314**

എന്ന വിലാസത്തിലോ, 0484 2748192, 9447252288 എന്ന നമ്പരിലോ ബന്ധപ്പെടുക.





## റമ്പാൻ സ്ഥാനം നൽകി

റൂർക്കല സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി വികാരിയും Higher Secondary School Principal ഉം സഭാ മാനേജിംഗ് കമ്മറ്റി മെമ്പറുമായ കെ. പി. മാത്യൂസ് കോർ എപ്പിസ്ക്കോപ്പായ്ക്ക് കൽക്കട്ടാ ഭദ്രാസനാധിപൻ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തിരുമനസുകൊണ്ട് സെന്റ് തോമസ് ആശ്രമം ചാപ്പലിൽ വച്ച് ജൂൺ 7-ാം തീയതി മാത്യൂസ് എന്ന പേരിൽ റമ്പാൻ സ്ഥാനം നൽകി.

ഇദ്ദേഹം തിരുവല്ലാ പാലിയേക്കര പറമ്പിൽ പരേതനായ ചെറിയാന്റെയും മറിയാമ്മയുടെയും നാലാമത്തെ മകനാണ്.

## യൂണിറ്റ് ഉദ്ഘാടനം

**ഫ്യൂജൈറ:-** ഫ്യൂജൈറ സെന്റ് ഗ്രീഗോറിയോസ് ഇടവകയിലെ എം.ജി.ഒ.സി.എസ്.എം. യൂണിറ്റ് ഉദ്ഘാടനം പ്രസിഡന്റ് ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി നിർവ്വഹിച്ചു.

## ട്രോഫി നേടി

**യു.എ.ഇ. :-** യുവജനപ്രസ്ഥാനം ഫ്യൂജൈറ യൂണിറ്റിന്റെ ആഭിമുഖ്യത്തിൽ നടത്തിയ പ്രസംഗ മത്സരത്തിൽ ഫ്യൂജൈറ യൂണിറ്റിൽ നിന്നുമുള്ള ശ്രീ. ഷിബു ജോൺ ജേക്കബ് ഒന്നാം സ്ഥാനം നേടി. ജോബിൻസ് പി. ജോൺ (ദുബായ് യൂണിറ്റ്) വിനോ വി. ജോൺ (അബുദാബി യൂണിറ്റ്) എന്നിവർ യഥാക്രമം രണ്ടും മൂന്നും സ്ഥാനങ്ങൾ നേടി. ഫ്യൂജൈറ വികാരി ഫാ. കോശി തോമസ് പ്രസംഗ മത്സരത്തിന് നേതൃത്വം നൽകി.



'നിരണം പള്ളി ചരിത്രം' ത്തിന്റെ ആദ്യകോപ്പി മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യുവിന് നൽകി പരിശുദ്ധ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ പ്രകാശനം നിർവ്വഹിക്കുന്നു. ഗ്രന്ഥ. കർത്താവ് അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ, പ്രൊഫ. ഇ. ജെ. ജോൺ, പി. സി. ഏബ്രഹാം, എന്നിവർ സമീപം.

## ഭദ്രാസന വാർഷിക സമ്മേളനം

നിരണം ഭദ്രാസന മർത്തമറിയം വനിതാ സമ്മേളനം 2006 മെയ് മാസം 27-ാം തീയതി ശനിയാഴ്ച 9.30-1.30 വരെ തിരുവല്ല, ബഥനി ബസേലിയോസ് ജൂബിലി സെന്ററിൽ വച്ച് നടന്നു.

റവ. ഫാ. ജേക്കബ് മാത്യു (വൈദിക സെമിനാരി) ക്ലാസിന് നേതൃത്വം നൽകി. സമൂഹത്തിലും മറ്റെല്ലാ തലത്തിലും വ്യത്യസ്ത സ്വഭാവമുള്ള വ്യക്തികളെ ഉൾക്കൊള്ളാനുള്ള സഹിഷ്ണുത കർത്താവിൽക്കൂടി നാം സ്വായത്തമാക്കണമെന്ന് അദ്ദേഹം ആഹ്വാനം ചെയ്തു. അഭിവന്ദ്യ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ ആയിരുന്നു.

റവ. ഫാ. മത്തായി ഉമ്മൻ (വൈസ് പ്രസിഡന്റ്) സിസ്റ്റർ സോഫിയാ, ശ്രീമതിമാരായ സാറാമ്മ ജേക്കബ് ചിന്നമ്മ ചാക്കോ അന്നമ്മ ജോസഫ്, എലിസബത്ത് ജോൺ, ശോശാമ്മ മാമ്മൻ, അമ്മിണി അലക്സ് ശാന്തമ്മ വർഗീസ് എന്നിവർ നേതൃത്വം നടത്തി.

## നവതി ആഘോഷങ്ങളും, ഭവനദാനവും

**പുത്തൂർ:-** മാധവശ്ശേരി പവിത്രേശ്വരം സെന്റ് തേവോദോസ് പള്ളിയുടെ നവതി ആഘോഷങ്ങൾ 2006 ജൂലൈ 31 മുതൽ പെരുന്നാളിനോടനുബന്ധിച്ച് ആരംഭിക്കുന്നു. ആഗസ്റ്റ് 15-ന് നവതി ആഘോഷങ്ങളുടെ സമാപന ദിനത്തിൽ അഭി. ഔഗേൻ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ പ്രധാന കാർമികത്വത്തിൽ വി. കുർബാനയും തുടർന്ന് പൊതു സമ്മേളനവും. സുവനീർ പ്രകാശനം, ഭവനദാനം, സ്കോളർഷിപ്പ് വിതരണം, നിർദ്ധനർക്കുള്ള സഹായ വിതരണം തുടങ്ങിയവയും നടക്കും.

## സി. പി. ചാണ്ടി അവാർഡ് കാൽലക്ഷം രൂപ

**കൈപ്പട്ടൂർ:-** സഭാ കവി സി. പി. ചാണ്ടിയുടെ സ്മാരകമായി രണ്ടു വർഷത്തിൽ ഒരിക്കൽ മലങ്കര സഭയിലെ ഏറ്റവും മികച്ച അധ്യാപകന് /(അധ്യാപികയ്ക്ക്) 25000 രൂപ അവാർഡു നൽകുന്നതിന് രണ്ടരലക്ഷം രൂപയുടെ എൻഡോവ്മെന്റ് രൂപവൽകരിച്ചു. "സഭാകവി സി. പി. ചാണ്ടി മലങ്കരസഭയുടെ സ്വർഗ്ഗീയ കിന്നരം" എന്ന ജീവചരിത്ര പ്രകാശന വേളയിൽ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായിൽ നിന്നു പുസ്തകത്തിന്റെ പ്രഥമ കോപ്പി സ്വീകരിച്ചു കൊണ്ട് സി. പി. ചാണ്ടിയുടെ ഭാഗിനേയൻ ടി. എ. ചാണ്ടിയാണു അവാർഡു കാര്യം പ്രസ്താവിച്ചത്.

പുസ്തക പ്രകാശനം സംബന്ധിച്ചു മെയ് 21-നു കൈപ്പട്ടൂർ പള്ളിയിൽ ചേർന്ന യോഗത്തിൽ വികാരി ഫാ. ജോൺസൺ, കെ. ജി. ജോർജ്ജ് കൊടിയാട്ട്, ഗ്രന്ഥകർത്താക്കളായ കെ. വി. മാമ്മൻ, ജോയ്സ് തോട്ടയ്ക്കാട് എന്നിവർ പ്രസംഗിച്ചു. സഭയ്ക്കു വേണ്ടി സി. പി. ചാണ്ടി ചെയ്ത സേവനം അതിവിശിഷ്ടവും അതുല്യവുമാണെന്നു മെത്രാപ്പോലീത്ത അനുസ്മരിച്ചു.



# മാർ ഗ്രിഗോറിയോസ് യുവജനപ്രസ്ഥാനം

പരിശുദ്ധ പരുമല തിരുമേനിയിൽ സ്ഥാപിതമായ, 110 വർഷം പഴക്കമുള്ള വഞ്ചിത്ര മാർ ബസ്ഹാനനിയ ഓർത്തഡോക്സ് ഇടവകയിലെ മാർ ഗ്രിഗോറിയോസ് യുവജനപ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി 2005 ഒക്ടോബർ മുതൽ 2006 മെയ് വരെ വിവിധ പരിപാടികളോടെ ആഘോഷിച്ചു.

ഇടവകയുടെ ഒത്തൊരുമിച്ചുള്ള പ്രയത്നത്താൽ പല നൂതന കാര്യങ്ങളും ആവിഷ്ക്കരിച്ച് നടപ്പിലാക്കാൻ കഴിഞ്ഞു. ഇടവകയ്ക്ക് പൊതുവായ് നന്മ ലഭിക്കുന്ന പരിപാടികൾ, ഇടവക ഉൾപ്പെട്ട പ്രദേശത്തിന്റെ നന്മയെ ലാക്കാക്കിയുള്ള പ്രവർത്തനം, സഭയെ ഒന്നായി വീക്ഷിച്ചുകൊണ്ടുള്ള പദ്ധതികൾ. ഇങ്ങനെ ത്രിതല സംബന്ധിയായ് നാലരലക്ഷം രൂപായുടെ പദ്ധതികളാണ് പ്ലാറ്റിനം ജൂബിലി പരിപാടികളായി നടപ്പിലാക്കിയത്.

### സേവനദിനം

ഗാന്ധിജയന്തി ദിനത്തോടനുബന്ധിച്ച് പള്ളിയും, പരിസരവും, റോഡ്, സെമിത്തേരി തുടങ്ങിയ സ്ഥലങ്ങളും ഇടവക ജനങ്ങൽ വൃത്തിയാക്കി.

### ക്യാമ്പുകൾ സെമിനാറുകൾ



യുവജനപ്രസ്ഥാനം ഭദ്രാസന ഏകദിന വാർഷിക ക്യാമ്പ്, ബാലികാ സമാജം, യുവതിസമാജം, ഡിസ്ട്രിക്ട് ഏകദിന ക്യാമ്പ്, പ്രാർത്ഥനാ യോഗം ഡിസ്ട്രിക്ട് വാർഷികം, സ്ത്രീ സമാജം ഡിസ്ട്രിക്ട് വാർഷികം, കോഴഞ്ചേരി സീനിയർ സിറ്റിസൺ ഫോറം സംയുക്ത യോഗം തുടങ്ങി വിവിധ ക്യാമ്പുകളും സെമിനാറുകളും നടത്തപ്പെട്ടു.

### മാജിക് സന്ധ്യ

ഇടവകാംഗമായ എബ്രഹാമിന്റെ രണ്ടുമണിക്കൂർ നീണ്ടുനിന്ന മാജിക് ഷോ 'ഇന്ദ്രജാൽ' നടത്തി. പ്ലാറ്റിനം ജൂബിലിയുടെ ധനശേഖരണാർത്ഥം മജിഷ്യൻ സാമ്രാജിന്റെ 'മാന്ത്രികം' പ്രോഗ്രാമും നടത്തപ്പെട്ടു.

### പ്ലാറ്റിനം ജൂബിലി ഉദ്ഘാടനം




പ്ലാറ്റിനം ജൂബിലിയുടെ ഉദ്ഘാടനം ബഹു. കേരള ടൂറിസം മന്ത്രി കെ.സി. വേണുഗോപാൽ നിർവഹിച്ചു. ഫിലിപ്പോസ് മാർ യൗസേബിയോസ് അധ്യക്ഷനായിരുന്നു. അലക്സ് കെ. പോളിന്റെ ഗാനസന്ധ്യയും ഉദ്ഘാടന സമ്മേളനത്തോടനുബന്ധിച്ചുണ്ടായിരുന്നു.

### ഇടവക ദത്തെടുക്കൽ

ജൂബിലി പരിപാടികളുടെ ഭാഗമായി ധാരാളം ജീവകാരുണ്യ പദ്ധതികൾ നടപ്പാക്കുകയുണ്ടായി. എന്നാൽ ഇടവക ദത്തെടുക്കൽ പദ്ധതി നൂതനമായ ഒരാശയമായിരുന്നു. മലങ്കര ഓർത്തഡോക്സ് സഭയിൽ വൈദീകരുടെ ശമ്പളം കൊടുക്കുവാൻ നിർവാഹമില്ലാത്ത ഒരിടവക ഏറ്റെടുത്ത് ഒരു വർഷത്തെ ആ ഇടവകയുടെ വൈദീക ശമ്പളം നൽകുകയും ആ ഇടവകയിൽ നിത്യവൃത്തിക്ക് വകയില്ലാത്തവർ, പഠനം മുടങ്ങിയവർ, തുടങ്ങിയവരുടെ ആവശ്യങ്ങൾ നിറവേറ്റുകയും എന്നാതായിരുന്നു ദത്തെടുക്കൽ പ്രോഗ്രാമിന്റെ ആശയം. അതനുസരിച്ച് മലങ്കരസഭ മാസികയിൽ അപേക്ഷ ക്ഷണിച്ചു. 25 അപേക്ഷകൾ ലഭിച്ചതിൽ താഴെ പറയുന്ന ഇടവകകൾ ദത്തെടുത്തു.

**സുൽത്താൻബത്തേരി ഭദ്രാസനം**

1. സെന്റ് മേരീസ് ഇടവക, മണിക്കോട്, നീർവാരം പി.ഓ.
2. സെന്റ് ജോൺസ് ഇടവക, മൂലങ്കാവ്, വയനാട്

**തുമ്പമൺ ഭദ്രാസനം**

3. സെന്റ് ജോർജ് ഇടവക, ആങ്ങമൂഴി പി. ഓ., നിലയ്ക്കൽ

**ഇടുക്കി ഭദ്രാസനം**

4. സെന്റ് തോമസ് ഇടവക, കഞ്ഞിക്കുഴി, ഇടുക്കി

**ബാഹ്യ കേരള മിഷൻ**

5. തെങ്കര മിഷൻ, കോയമ്പത്തൂർ

*Advt.*

# പ്ലാറ്റിനം ജൂബിലി (2005 ഒക്ടോ. - 2006 മെയ്)

### ചിത്രരചനാ മത്സരം

കോഴഞ്ചേരിയിലും സമീപ പ്രദേശങ്ങളിലുമുള്ള സ്ക്കൂളുകളിലെ കുട്ടികളെ പങ്കെടുപ്പിച്ചുകൊണ്ട് ചിത്ര രചനാ മത്സരം നടത്തി. പ്രായമനുസരിച്ച് മൂന്നു ഗ്രൂപ്പു കളായി തിരിച്ച് ഓരോ ഗ്രൂപ്പിൽ നിന്നും ഒന്നും, രണ്ടും, മൂന്നും സ്ഥാനക്കാർക്ക് സമ്മാനം നൽകി.

### എയ്ഡ്സ്, മദ്യം, മയക്കുമരുന്ന് - ബോധവൽക്കരണ വാരവും ക്യാമ്പും



സാമൂഹിക വിപത്തായി മാറിയിരിക്കുന്ന മദ്യം മയ ക്കുമരുന്ന്, എയ്ഡ്സ് എന്നിവയെപ്പറ്റിയുള്ള അവ ബോധം യുവജനങ്ങളിലും കുട്ടികളിലും വളർത്തിയെ ടുക്കുന്നതിന്റെ പ്രഥമ പടിയായി, കോഴഞ്ചേരിയിലും സമീപ പ്രദേശങ്ങളിലുമുള്ള സ്ക്കൂൾ കോളേജുകളിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ട നൂറോളം വിദ്യാർത്ഥി കൾക്ക് ഈ വിഷയങ്ങളെ സംബന്ധിച്ച് പ്രത്യേക പരി ശീലനം നൽകി. ഈ വിദ്യാർത്ഥികൾ അവരവരുടെ സ്ക്കൂളുകളിലും കോളേജുകളിലും സഹപാഠികളെ പ്രബുദ്ധരാക്കി. ഈ പദ്ധതിക്ക് പത്തനംതിട്ട എയ്ഡ്സ് കൺട്രോൾ സൊസൈറ്റി, പ്രവർത്തകരും കോട്ടയം ട്രാഡ പ്രവർത്തകരും നേതൃത്വം നൽകി.

### ക്ലീൻസിറ്റി പദ്ധതി



'വൃത്തി വിശുദ്ധിയിലേക്കുള്ള ആദ്യ പടി' എന്ന ആപ്ത വാക്യം ജീവിക്കുന്ന ചുറ്റുപാടുകളിൽ അന്വർത്ഥമാക്കുവാനുള്ള ഒരെളിയ ശ്രമമായിരുന്നു ക്ലിൻസിറ്റി പദ്ധതി.

തെക്കേമലയിൽ അഞ്ച് സ്ഥലങ്ങളിലായി സിമിന്റിൽ തീർത്ത ഡസ്റ്റ്ബിനുകൾ സ്ഥാപിക്കുകയും ശുചിത്വ ത്തെപ്പറ്റി ബോധവൽക്കരണം നടത്തുകയും ചെയ്തു.

### വൈദിക പൂജ



ഇടവക മെത്രാപ്പോലീത്തായെയും ഇടവകയിലെ മുൻ വികാരിമാരെയും, ഇടവകപട്ടക്കാരെയും ആദരി ച്ചുകൊണ്ട് 'വൈദീക പൂജ' നടത്തപ്പെട്ടു.

### യുവജന സത്യ പ്രതിജ്ഞ



മദ്യം മയക്കുമരുന്ന് തങ്ങളുടെ ജീവിതത്തിൽ ഒരി ക്കൽ പോലും ഉയോഗിക്കുകയില്ലാ എന്ന് ദൈവനാമ ത്തിൽ സത്യപ്രതിജ്ഞ ചെയ്തുകൊണ്ട് യുവജന പ്രസ്ഥാന പ്രവർത്തകർ മാതൃകയായി.

### ജൂബിലി സമാപനം



ഇടവക മെത്രാപ്പോലീത്ത അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ അധ്യക്ഷതയിൽ കൂടിയ സമാപന സമ്മേളനം മാർത്തോമ്മാ സഭയുടെ അഭി. ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.

